


# മലങ്കരസഭ

## ASSOCIATION SPECIAL

പുസ്തകം ; 24, 1970 ഡിസംബർ 1, 15, ലക്കം 23, 24



മലങ്കര സുറിയാനിക്രിസ്ത്യാനിഅസ്സോസ്യേഷൻ പ്രസിഡൻറ്

..ാ. ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട്



# "MALANKARA SABHA"

## WISHES

THE BLESSING OF PEACE AND JOY AT CHRISTMAS



AND A NEW YEAR FIELD WITH HAPPINESS

# To all her Subscribers

അർമ്മീനിയൻ സുപ്രീം കാതോലിക്കോസിൻെറ എച്ച്മിയാഡ്സിൽ കത്തീഡ്രലിൽ
(301—302 എ. ഡി) വി. ത്രോണോസിൽ ഇരിക്കുന്ന പുരാതന ചിത്രം



His Holiness Moran Mar

**IGNATIUS YAKUB III**

Patriarch of Antioch And All The East



മുളന്തുരുത്തി സുന്നഹദോസ് (അസ്സോസ്യേഷൻ) വിളിച്ചുകൂട്ടി അതിൽ
ആദ്ധ്യക്ഷം വഹിച്ച അന്ത്യോക്യാ പാത്രിയർക്കീസ്
**പ. പത്രോസ് തൃതീയൻ ബാവാ തിരുമനസ്സുകൊണ്ടു്**



മലങ്കര സുറിയാനിക്രിസ്ത്യാനി അസ്സോസ്യേഷന്റെ
പ്രഥമ പ്രസിഡന്റ്

**പുലിക്കോട്ടിൽ ജോസഫ്**

**മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ**

**തിരുമനസ്സുകൊണ്ട്**



മലങ്കര സുറിയാനിക്രിസ്ത്യാനി അസ്സോസ്യേഷന്റെ 2_ാമത്തെ പ്രസിഡണ്ട്

**സഭാഭാസുരൻ വട്ടശ്ശേരിൽ ഗീവറഗീസ് മാർ ദിവന്നാസ്യോസ്**

മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട്



മലങ്കര സുറിയാനിക്രിസ്ത്യാനി അസ്സോസ്യേഷന്റെ 3-ാമത്തെ പ്രസിഡണ്ട്

**മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ**
**കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട്**

(ബാവാതിരുമേനി 1110-ൽ അസ്സോ. പ്രസിഡണ്ടുസ്ഥാനത്ത് അവരോധിക്കപ്പെട്ടപ്പോഴത്തെ ചിത്രം)



വൈദികട്രസ്റ്റി

വെരി. റവ. ററി. എസ്സ്. ഏബ്രഹാം കോർ എപ്പിസ്കോപ്പാ



സമുദായസെക്രട്ടറി ശ്രീ. പി. സി. ഏബ്രഹാം



അത്മായട്രസ്റ്റി ശ്രീ. കുര്യൻ ഏബ്രഹാം

# മലങ്കരസഭ

ദ്വൈവാരികം

പുസ്തകം 24 | 1970 ഡിസംബർ 1, 15 | ലക്കം 23, 24





### കത്തിടപാടുകൾ

ലേഖനങ്ങൾ, ചെറുകഥകൾ, വാർത്തകൾ മുതലായവ

എഡിററർ, 'മലങ്കരസഭ' കാതോലിക്കേററ് ആപ്പീസ് കോട്ടയം—4. എന്ന വിലാസത്തിലും

വരിസംഖ്യയും ബിസിനസ് സംബന്ധമായ കത്തുകളും

മാനേജർ, 'മലങ്കരസഭ' കാതോലിക്കേററ് ആപ്പീസ് കോട്ടയം—4. എന്ന വിലാസത്തിലും അയക്കേണ്ടതാണ്

വാർഷിക വരിസംഖ്യ

ഇൻഡ്യയിൽ Rs. 6

ഇൻഡ്യക്കുവെളിയിൽ Rs. 15

Favours Block 1—ന് Rs. 6


## വിഷയവിവരം



## വിശേഷ ദിവസങ്ങൾ

### 1971 ജനുവരി

| | |
|---|---|
| 1 വെ. | റീശ്ശ്ശാത്തോ (വർഷാരംഭം) നമ്മുടെ കർത്താവിന്റെ ചേലാകർമ്മപ്പെരുനാൾ, മാർ ബസ്സേലിയോസ്, മാർ ഗ്രീഗോറിയോസ് എന്നീ പിതാക്കന്മാരുടെയും, സകല പരിശുദ്ധ പിതാക്കന്മാരുടെയും, മല്പാന്മാരുടെയും ഓർമ്മ. |
| 3 ഞാ. | യൽദായിക്കുശേഷം 2—ാം ഞായറാഴ്ച, മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവായുടെ ഓർമ്മ (കാതോലിക്കേററ് അരമനചാപ്പൽ) |
| 6 ബു. | ദനഹാപ്പെരുനാൾ |
| 7 വ്യാ. | മാർ യോഹന്നാൻ മാംദാനായുടെ പുകഴ്ചയുടെ ഓർമ്മ |
| 8 വെ. | മാർ സ്തേപ്പാനോസ് സഹദായുടെ ഓർമ്മ |
| 10 ഞാ. | ദനഹായിക്കുശേഷം 1—ാം ഞായറാഴ്ച |
| 15 വെ. | വിത്തുകൾക്കുവേണ്ടി ദൈവമാതാവിന്റെ പെരുനാൾ |
| 17 ഞാ. | ദനഹായിക്കുശേഷം 2—ാം ഞായറാഴ്ച |
| 18 തി. | മാർ ശ്മൂയേലിന്റെയും, മാർ ശെമഓന്റെയും, മാർ അന്തോനിയോസിന്റെയും ഓർമ്മ, മിഖായേൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ (പ്രാണമ്പടി പള്ളി) |
| 23 ശ. | മാർ ഔഗേന്റെ ഓർമ്മ |
| 24 ഞാ. | ദനഹാക്കുശേഷം 3—ാം ഞായറാഴ്ച |
| 26 ചൊ. | പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ (ആലുവാ സിമ്മനാരി) |
| 31 ഞാ. | ദനഹാക്കുശേഷം 4—ാം ഞായറാഴ്ച |

പത്രാധിപർ എഴുതുന്നു:

# മലങ്കര അസ്സോസ്യേഷൻ

മലങ്കര അസ്സോസ്യേഷൻ സംബന്ധിച്ച 'മലങ്കരസഭ'യുടെ ഡിസംബർ ലക്കം 'അസ്സോസ്യേഷൻ വിശേഷാൽപ്രതി'യായി മലങ്കരസഭാ ബന്ധുക്കളുടെ മുമ്പാകെ അവതരിപ്പിച്ചുകൊള്ളുന്നു. വിശേഷാൽപ്രതി സംബന്ധിച്ച വളരെ കൂടുതൽ പ്രവൃത്തിക്കാനുണ്ടായിരുന്നതിനാൽ പതിവുപോലെ ഈ മാസം 19-ാം തീയതി മാസിക എല്ലാ വരിക്കാർക്കും അയക്കാൻ സാധിച്ചില്ല. ഈ കാലതാമസം മാന്യ വരിക്കാർ സദയം ക്ഷമിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

അസ്സോസ്യേഷൻ നമ്മുടെ സഭയിലെ ഏററം ബൃഹത്തും അധികാരസമന്വിതവുമായ സംഘടനയാണ്. ഏതാണ്ട് ആയിരം പള്ളികളിൽനിന്നും മൂവായിരം പ്രതിപുരുഷന്മാരാണ് ഈ മാസം 31-ാം തീയതി എം. ഡി. സിമ്മനാരിഅങ്കണത്തിൽ സമ്മേളിക്കുന്നത്. സുപ്രധാനങ്ങളും നമ്മുടെ സഭയെ സ്ഥായിയായി ബന്ധിക്കുന്നവയുമായ തീരുമാനങ്ങളാണ് അസ്സോസ്യേഷനു ചെയ്യേണ്ടിയിരിക്കുന്നത്. കൃത്യനിർവ്വഹണം സുസാദ്ധ്യമായിത്തീരുന്നതിന് അംഗങ്ങളുടെ ദൈവാശ്രയവും പരസ്പരസ്നേഹവും അഭിപ്രായൈക്യവും അത്യന്താപേക്ഷിതമാണ്. 'നിന്റെ ഇഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും ചെയ്യപ്പെടേണമേ' എന്നു പ്രാർത്ഥിക്കുന്ന നമുക്ക് സകലത്തിലും ദൈവഹിതം നടക്കുവാൻതക്ക അർപ്പണബുദ്ധി ആവശ്യമാണ്. ദൈവമഹത്വവും സഭയുടെ നന്മയുമായിരിക്കട്ടെ അസ്സോസ്യേഷനിൽ പങ്കെടുക്കുന്ന എല്ലാവരുടെയും ലക്ഷ്യം. 'സഹോദരന്മാരെ, നിങ്ങൾ എല്ലാവരും ഒന്നുതന്നെ സംസാരിക്കയും നിങ്ങളുടെ ഇടയിൽ ഭിന്നത ഭവിക്കാതെ ഏക മനസ്സിലും ഏകാഭിപ്രായത്തിലും യോജിച്ചിരിക്കയും വേണം എന്നു നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ നാമംചൊല്ലി ഞാൻ നിങ്ങളെ പ്രബോധിപ്പിക്കുന്നു' (1 കോരി. 1: 10) എന്നു വി. പൗലൂസ് കോരിന്ത്യർക്കു നൽകുന്ന ഉപദേശമാണ് ഈ അവസരത്തിൽ ഞങ്ങൾക്കു അസ്സോസ്യേഷൻ അംഗങ്ങളെ അനുസ്മരിപ്പിക്കുവാനുള്ളത്.

മലങ്കര അസ്സോസ്യേഷൻ ഇത്ര വിപുലമായ ഒരു സമിതിയാണെങ്കിലും ഇദാനീന്തം കൂടിയിട്ടുള്ള അസ്സോസ്യേഷൻ യോഗങ്ങളിലെല്ലാംതന്നെയും അന്യാദൃശമായ അച്ചടക്കബോധമാണ് അംഗങ്ങൾ പ്രദർശിപ്പിച്ചിട്ടുള്ളത്. ഐകകണ്ഠ്യേന തീരുമാനങ്ങൾ കൈക്കൊള്ളുവാൻ അവയ്ക്കു സാധിച്ചിട്ടുമുണ്ട്. സെഹിയോൻ മാളികയിൽകൂടിയ നൂററിഇരുപതുപേരെ ഭരിച്ച ഐക്യതയുടെയും പ്രാർത്ഥനയുടെയും ആത്മാവ് നമ്മുടെ അസ്സോസ്യേഷൻ അംഗങ്ങൾക്കു മാർഗ്ഗദർശനം ചെയ്യും എന്നു ഞങ്ങൾ വിശ്വസിക്കുന്നു.

അസ്സോസ്യേഷനു 'മലങ്കരസഭ' വിജയാശംസകൾ നേർന്നുകൊള്ളുന്നു.

# പ. പിതാവിന്റെ 7-ാം ഓർമ്മപ്പെരുന്നാൾ

കാലംചെയ്ത പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമനസ്സിലെ 7-ാം ഓർമ്മപ്പെരുന്നാൾ അടുത്ത ജനുവരി 3-ാം തീയതി ആണ്. 3-ം 4-ം തീയതികളിൽ പ. പിതാവിന്റെ ഓർമ്മ ആഘോഷപൂർവ്വം കാതോലിക്കേററ് അരമനചാപ്പലിൽ കൊണ്ടാടപ്പെടും.

സംഭവബഹുലമായ ഒരു കാലഘട്ടത്തിന് നേതൃത്വം വഹിക്കുകയും കലഹച്ചുഴിയിൽപെട്ടുഴന്നുകൊണ്ടിരുന്ന മലങ്കരസഭാനൗകയെ സമാധാനത്തിന്റെ തുറമുഖത്ത് എത്തിക്കുകയും ചെയ്ത പ. ബാവാതിരുമേനിയുടെ നാമം സഭയും ചരിത്രവും ഉള്ളിടത്തോളം കാലം പരിപാവനമായി സ്മരിക്കപ്പെടുകതന്നെ ചെയ്യും. തിരുമേനി ഇന്ന ശരീരപ്ര

(ശേഷം 6-ാം പേജിൽ)

# പ. പിതാവിന്റെ ഓർമ്മപ്പെരുനാൾ—പരിപാടികൾ

ഈ ഡിസം. 27–ാം തീയതി കൊടിയേററിക്കഴിഞ്ഞു. പെരുനാളിന്റെ നടത്തിപ്പിന് വിവിധ കമ്മററികളെ നിശ്ചയിച്ചിട്ടുണ്ട്. മലങ്കരയുടെ വിവിധ ഭാഗങ്ങളിൽനിന്ന് തീർത്ഥാടകർ വരുമെന്ന് അറിയിച്ചിട്ടുണ്ട്.


FOR FAVOURS RECEIVED

"MALANKARA SABHA"

കൊടിമരചിടീലിനെ തുടർന്ന് പെരുനാൾദിനംവരെ എല്ലാ ദിവസങ്ങളിലും രാവിലെ 7 മണിക്ക് വി. കുർബ്ബാന ഉണ്ടായിരിക്കും.

## കൺവൻഷൻ

പതിവുപോലെ ഈ വർഷവും പെരുനാളിനോടനുബന്ധിച്ച് മൂന്ന ദിവസത്തെ കൺവൻഷൻ ഉണ്ടായിരിക്കുന്നതാണ്.

ഒന്നാം തീയതി വൈകിട്ട് ഫാദർ എം. വി. ജോർജ്ജ്, 2–ാം തീയതി റമ്പാൻ ഫാ. സി. സഖറിയാ, 3–ാം തീയതി ഫാ. സി. എം. തോമസ് ([illegible]) എന്നിവർ പ്രസംഗിക്കും.

മലങ്കരസഭയിലെ എല്ലാ തിരുമേനിമാരും പെരുനാളിൽവന്നു സംബന്ധിക്കുന്നതാണ്.

## തീർത്ഥാടകർക്കു സ്വീകരണം

3–ാം തീയതി ഞായറാഴ്ച വൈകിട്ട് ആറു മണിക്ക് കോടിമത എത്തുന്ന തീർത്ഥാടകർക്ക് ഒരു സ്വീകരണം നൽകുന്നതായിരിക്കും. സ്വീകരണത്തെ തുടർന്ന് കബറിങ്കലേക്ക്, കത്തിച്ച മെഴുകുതിരികളോടുകൂടി തീർത്ഥാടകർ നീങ്ങുന്നതും മാർ ഏലിയാ കത്തീഡ്രലിൽനിന്നും ആരംഭിക്കുന്ന റാസയോടുകൂടി ചേർന്ന് കബറിങ്കൽ എത്തിച്ചേരുന്നതുമാണ്. എം. ഡി. ഹൈസ്കൂൾ, ബസ്സേലിയോസ് കോളജ് എന്നീ സ്ഥാപനങ്ങളിലെ അദ്ധ്യാപകാദ്ധ്യേതാക്കളും ഏലിയാ കത്തീഡ്രലിൽ സമ്മേളിച്ച് സന്ധ്യാപ്രാർത്ഥനയ്ക്കുശേഷം തീർത്ഥാടകരോടു ചേർന്ന് കബറിങ്കലേക്കു യാത്ര പുറപ്പെടും.

4–ാം തീയതി കാലത്ത് 6 മണിക്ക് പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് വി. കുർബ്ബാന അർപ്പിക്കും. തുടർന്ന് 8. 30–ന് അഭിവന്ദ്യമെത്രാപ്പോലീത്തന്മാർ ചേർന്ന് വി. മൂന്നിന്മേൽ കുർബ്ബാന അർപ്പിക്കും.

വി. കുർബ്ബാനയ്ക്കുശേഷം റാസയും നേർച്ചവിളമ്പും ഉണ്ടായിരിക്കും.

# മലങ്കരസഭയുടെ അസ്സോസ്യേഷൻയോഗങ്ങൾ

(ഒരു ചരിത്രാവലോകനം)

(ഇ. ജെ. ജോസഫ് ബി. ഏ; ബി. കോം; എൽ. എൽ. ബി.)

സമുദായസെക്രട്ടറി എന്ന നിലയിൽ ത്യാഗപൂർവ്വം പ്രശസ്തസേവനം ചെയ്ത ദേഹമാണ് ലേഖകൻ. ഈ ലേഖനത്തിലൂടെ അദ്ദേഹം മലങ്കര അസ്സോസ്യേഷൻയോഗങ്ങളുടെ ഒരു ചരിത്രം അദ്ദേഹം നമുക്കു നൽകുന്നു. — പത്രാധിപർ



മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസ്യേഷൻ വ്യവസ്ഥാപിതമായി രൂപം കൊ [illegible] ത്തി സുന്നഹദോ [illegible] സംബന്ധിച്ചുള്ള സുപ്രധാനങ്ങളായ സംഗതികളെ പററി തീരുമാനമെടുക്കാൻ ജനപ്രതിനിധികൾ അഥവാ പള്ളിപ്രതിപുരുഷന്മാർ സമ്മേളിച്ചിട്ടുള്ള സന്ദർഭങ്ങൾ അതിനുമുമ്പും ഉണ്ടായിട്ടുണ്ട്. അങ്ങിനെയുള്ള രണ്ടു യോഗങ്ങളാണ് ഉദയമ്പേരൂർ സുന്നഹദോസും, മാവേലിക്കര സുന്നഹദോസും (ഇവയെപ്പററിയുള്ള ലേഖനങ്ങൾ അന്യത്ര ചേ [illegible] — പത്രാധിപർ)

## 1) A. D. 1653 - ആലങ്ങാട്ടുയോഗം

ഉദയമ്പേരൂരിൽ ആർച്ചുബിഷപ്പ് മെനേസ്സിസ് മാർ തോമ്മാനസ്രാണികളുടെമേൽ ഏററിവച്ച റോമാ (പറങ്കി) നുകം മട്ടാഞ്ചേരി കൂനൻകുരിശിങ്കൽ വച്ചു വലിച്ചെറിഞ്ഞു് പൂർവ്വിക വിശ്വാസത്തിലേക്കു തിരിഞ്ഞ പള്ളിക്കാർ--1653--ൽ ആലങ്ങാട്ടു പള്ളിയിൽ യോഗം ചേരുകയും മാർ അഹത്തള്ളാ ബാവായുടെ കല്പനപ്രകാരം തോമ്മാ അക്ക്ദയാക്കോനെ മെ

---

കാരം നമ്മോടുകൂടെ ഇല്ലെങ്കിലും അവിടുത്തെ ആത്മാവ് ഈ സഭയ്ക്കു അതിലെ ഓരോ വ്യക്തിക്കും വേണ്ടി മദ്ധ്യസ്ഥത അപേക്ഷിച്ചുകൊണ്ടിരിക്കുന്നു എന്നുള്ളതു നാം പ്രത്യേകം ഓർക്കണം. ''ശരീരപ്രകാരം നാം നിങ്ങളെ വിട്ടുപിരിഞ്ഞാലും....നമ്മുടെ പ്രാർത്ഥന നിങ്ങളോടുകൂടെ ഉണ്ടായിരിക്കും'' എന്നാണ് അവിടുത്തെ അന്ത്യകല്പനയിലും നമ്മെ അറിയിച്ചിരിക്കുന്നതു്. തിരുമനസ്സിലെ ആത്മിക സാന്നിദ്ധ്യവും മദ്ധ്യസ്ഥതയും നമുക്ക് ദൈവത്തിൽനിന്നു കൃപയും വാഴ്വുകളും നിർല്ലോഭമായി വാങ്ങിത്തരുവാൻ പര്യാപ്തങ്ങളാണ്. ഇതു് ഇന്നും പല ആശുതങ്ങൾക്ക് അനുഭവപ്പെട്ടുകൊണ്ടിരിക്കുന്ന വസ്തുതയത്രെ. അതുല്യമായ ആത്മപ്രഭാവം, അഭൗമമായ മുഖകാന്തി, അസാധാരണമായ വ്യക്തിത്വം, നിരുപമമായ വേദശാസ്ത്ര പാണ്ഡിത്യം എന്നിവയാൽ തിരുമേനി അനുഗ്രഹീതനായിരുന്നു. ഈ സിദ്ധിവിശേഷങ്ങൾ അവിടുത്തെ പ്രാർത്ഥനയും, നോമ്പും, ഉദാരശുശ്രൂഷാദാനവും പ്രത്യേകിച്ച് ദിവ്യബലിയുംമൂലം ലഭിച്ചിട്ടുള്ള ദൈവപ്രസാദവരഫലങ്ങളാണ്. സകലത്തിലും ദൈവത്തിൽ അദ്ദേഹം ആശ്രയിച്ചു. പ. മാതാവിൻെറയും പരിശുദ്ധന്മാരുടെയും മദ്ധ്യസ്ഥതയെ അദ്ദേഹം വിലയേറിയതായി കരുതി. പ്രാതികൂല്യങ്ങളിൽ പതറാതെ ''എല്ലാം നന്മയ്ക്കു'' എന്നു വിശ്വസിച്ചു് ഇടറാത്ത പാദങ്ങളോടെ മുമ്പോട്ടു പോയി. ഭാഗ്യകരമായ അന്ത്യം തിരുമേനിക്കു ലഭിച്ചു. ഈ പ. പിതാവിൻെറ ഓർമ്മയും മദ്ധ്യസ്ഥതയും നമുക്കു കോട്ടയായിരിക്കും. അവിടുത്തെ ആത്മികചൈതന്യം നമുക്കു മാതൃകയായിരിക്കട്ടെ.

തിരുമനസ്സിലെ കബറിങ്കലെത്തി അവിടുത്തെ മദ്ധ്യസ്ഥതയിൽ അഭയപ്പെട്ടും, നമ്മുടെ കൃതജ്ഞതയുടെയും ഭക്തിയുടെയുമായ കാണിക്കകൾ സമർപ്പിച്ചും, അവിടുത്തെ ആത്മികചൈതന്യം പകർന്നുകിട്ടുവാൻതക്കവിധം നമ്മുടെ ജീവിതം പുതുക്കിയും നമുക്കു പോകാം.

ത്രാനായി തെരഞ്ഞെടുക്കുകയും അദ്ദേഹത്തിന്റെ സഹായത്തിനായി നാലുപേരടങ്ങിയ ഒരു ഭരണ സമതി (കൗൺസിൽ) രൂപീകരിക്കുകയും ചെയ്തു. തോമ്മാ അർക്കദിയാക്കോനാണ് സഭാചരിത്രത്തിൽ 1—ാം മാർത്തോമ്മാ മെത്രാനായി അറിയപ്പെടുന്നതു്.

പകലോമററം തറവാട്ടിലെ അർക്കദിയാക്കോന്മാരും മെത്രാന്മാരുമാണല്ലോ ദീർഘകാലം മലങ്കരസഭയുടെ ഭരണാദ്ധ്യക്ഷന്മാരായിരുന്നിട്ടുള്ളതു്. 1—ാം മാർത്തോമ്മാമെത്രാൻ മതലുള്ള മലങ്കരസഭാചരിത്രത്തിൽ മാർത്തോമ്മാ മെത്രാന്മാരിൽ അധികം പേരും തങ്ങളുടെ ഭരണകാലത്തുതന്നെ പിൻഗാമിയെ വാഴിച്ചിരുന്നതിനാലും, * അതു് ഒരേ തറവാട്ടിൽനിന്നു തന്നെ ആയിരുന്നതിനാലും, പിന്നീടു് തെരഞ്ഞെടുപ്പു് ആവശ്യമില്ലാതെ വന്നതുകൊണ്ടു് ആ വകയ്ക്കു് പ്രത്യേകം പള്ളി പ്രതിപുരുഷയോഗം കൂടേണ്ട വന്നിരിക്കയില്ല.

* 1—ാം മാർത്തോമ്മായും മാർ ഗ്രീഗോറിയോസും കൂടി 2—ാം മാർത്തോമ്മായേയും, 4—ാം മാർത്തോമ്മാ 5—ാം മാർത്തോമ്മായേയും, 5—ാം മാർത്തോമ്മാ 6—ാം മാർത്തോമ്മായേയും, 6—ാം മാർത്തോമ്മാ 7—ാം മാർത്തോമ്മായേയും, 7—ാം മാർത്തോമ്മാ, 8—ാം മാർത്തോമ്മായേയും (ആസന്ന മരണനായി കിടന്നിരുന്ന 7—ാം മാർത്തോമ്മായുടെ കൈകരം സമീപത്തു നിന്നിരുന്നവർ 8—ാം മാർത്തോമ്മായുടെ തലമേൽ വച്ചാണു് 8—ാം മാർത്തോമ്മാ വാഴിക്കപ്പെട്ടതു് എന്നു് ഇ. എം. ഫിലിപ്പ രേഖപ്പെടുത്തിയിരിക്കുന്നു). 8—ാം മാർത്തോമ്മാ 9—ാം മാർത്തോമ്മായേയും വാഴിച്ചു. (മാർത്തോമ്മാശ്ലീഹായുടെ ഇൻഡ്യൻ സഭ' by E. M. Philip Pages 161, 166, 168, 186, 187, 191)

പുലിക്കോട്ടു മാർ ദീവന്നാസ്യോസിന്റെ ഭരണകാലത്തുതന്നെ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസും മാർ ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാസിന്റെ ഭരണകാലത്തുതന്നെ മാർ ഔഗേൻ പ്രഥമൻ കാതോലിക്കോസും പിൻഗാമികളായി തെരഞ്ഞെടുക്കപ്പെട്ടു. (—പത്രാധിപർ)

## 6—ാം മാർത്തോമ്മായും വട്ടിപ്പണവും

മലങ്കര സഭയുടെ ചരിത്രത്തിൽ പല അവകാശത്തർക്കങ്ങൾക്കും വ്യവഹാരങ്ങൾക്കും ഹേതുഭൂതമായ 'വട്ടിപ്പണ'ത്തിന്റെ പ്രോത്ഘാടകൻ വലിയ മാർ ദീവന്നാസ്യോസ് എന്ന പേരിൽ കൂടി അറിയപ്പെടുന്ന 6—ാം മാർത്തോമ്മായാണ് (1765—1808). അദ്ദേഹത്തിന്റെ സ്നേഹിതനായിരുന്ന തിരുവിതാംകൂറിലെ ആദ്യത്തെ ബ്രി. റസിഡണ്ടായിരുന്ന കേണൽ മെക്കാളി. മെക്കാളി വഴിയായി 6—ാം മാർത്തോമ്മാ ബ്രിട്ടീഷ് ഖജനാവിൽ നിക്ഷേപിച്ച മൂവായിരം പൂവരാഹന്റെ (10500 രൂപാ) വാർഷിക പലിശ(840 രൂപാ) യാണ് 'വട്ടിപ്പണം' എന്ന പേരിൽ അറിയപ്പെടുന്നതു്. ധർമ്മസ്ഥാപന [illegible] എട്ട ശതമാനം പലിശയാണു് വട്ടിപ്പണമായി വർഷംതോറും നമുക്കു ലഭിക്കുന്നതു്. വട്ടിപ്പണത്തിനു് ആസ്പദമായ തുക ബ്രി. റസിഡണ്ടിന്റെ പക്കൽ ഏല്പിച്ചതിനെപററി ഭിന്നാഭിപ്രായങ്ങളുണ്ടു്. എങ്കിലും കേണൽ മെക്കാളി മദ്രാസ് ഗവർമെൻറിനു് എഴുതിയിരിക്കുന്ന കത്തിൽനിന്നു ഗ്രഹിക്കുവാൻ സാധിക്കുന്നതു് ടി സംഖ്യ മാർ ദീവന്നാസ്യോസ് ഒരു നിത്യ കടമായി ബ്രി. ഈസ്റ്റിൻഡ്യാ കമ്പനിയെ ഏല്പിച്ച തുകയാണെന്നത്രേ. പലിശ വർഷംതോറും തിരുവിതാംകൂർ ഖജനാവിൽനിന്നു മലങ്കരമെത്രാപ്പോലീത്തായ്ക്കു നൽകുന്നതിനു വ്യവസ്ഥ ചെയ്തിട്ടുണ്ടു്. അപ്രകാരം 6—ാം മാർത്തോമ്മായുടെ പിൻഗാമികളായി വന്ന മെത്രാന്മാർ അതു വാങ്ങിക്കയും ചെയ്തിട്ടുണ്ടു്. ഈ വട്ടിപ്പണമാണു കോട്ടയം പഴയ (സുറിയാനി) സി

മ്മനാരി സ്ഥാപനത്തിന പ്രധാനമായി വിനിയോഗിക്കപ്പെട്ടത്.

ബ്രി. റസിഡണ്ടന്മാർ, മലങ്കരസഭയ്ക്കു പ്രോട്ടസ്റ്റൻറു മിഷ്യണറിമാരുമായുള്ള മൈത്രീബന്ധത്തിന കാരണക്കാരായി. ആ മൈത്രീബന്ധം ചേപ്പാട്ട മാർ ദീവന്നാസ്യോസിൻെറ കാലമായപ്പോഴേക്കും ഈ സഭയിന്മേൽ മിഷ്യണറിമാരുടെ അനിയന്ത്രിതമായ സ്വാതന്ത്ര്യങ്ങൾക്കും കയ്യേററങ്ങൾക്കും വഴിതെളിക്കുകയും പല പ്രാതികൂല്യങ്ങൾ സംജാതമാക്കുകയും ചെയ്തു. (ഈ പരിതസ്ഥിതിയിലാണ മാവേലിക്കര സുന്നഹദോസ് കൂടിയതു്) മലങ്കര സഭ വകയായ വസ്തുവകകളിന്മേൽപോലും മിഷ്യണറിമാർ അവകാശവാദം പുറപ്പെടുവിച്ചു. തന്മൂലം 1839 ഏപ്രിൽ 3–ാംതീയതി മദ്രാസ് ഗവർമെൻറു ചെയ്ത ഒരു നിശ്ചയപ്രകാരം വസ്തുക്കൾ വിഭജിക്കേണ്ടതായി വന്നു. അതിലേക്കു് മെത്രാപ്പോലീത്തായും മിഷ്യണറിമാരും തിരുവിതാംകൂർ സർക്കാരും ഓരോ മദ്ധ്യസ്ഥനെ നിശ്ചയിക്കണമെന്നും അവർ ചെയ്യുന്ന തീരുമാന പ്രകാരം വസ്തുക്കൾ ഭാഗിക്കപ്പെടണമെന്നുമായിരുന്ന മദ്രാസ് ഗവർമെൻറിൻെറ നിർദ്ദേശം. മിഷ്യണറിമാർ ബാരൻഡി ആൻഫിനെയും, മെത്രാപ്പോലീത്താ ജെ. എഫ്. വെർനീഡിനെയും, തിരുവിതാംകൂർ സർക്കാർ ഡബ്ല്യൂ. എച്ച്. ഹോഴ്സിനെയും ഒരു മദ്ധ്യസ്ഥ കോടതിയായി നിർദ്ദേശിച്ചു. ഈ മദ്ധ്യസ്ഥ കോടതിയുടെ തീരുമാന പ്രകാരം വട്ടിപ്പണവും, പഴയസിമ്മനാരിയും മലങ്കര സഭയ്ക്കു ലഭിച്ചു. മൺട്രോതുരുത്തു മുതലായ സ്വത്തുക്കൾ മിഷ്യണറിമാർക്കും. ഈ തീരുമാനം കല്പിക്കപ്പെട്ടതു് 1840 ഏപ്രിൽ 4–ാം തീയതി ആയിരുന്നു.

മൂവായിരം പൂവരാഹൻ നിക്ഷേപ്പിച്ച കാലത്തെ വ്യവസ്ഥ – അതിൻെറപലിശ–വട്ടിപ്പണം–മെത്രാപ്പോലീത്തായ്ക്കു കൊടുക്കണമെന്നായിരുന്നു. ഇതു സംബന്ധിച്ചു കേണൽ മെക്കാളി ചെയ്ത നിശ്ചയം ഇപ്രകാരമാണ്:–

* '1 ഡിസംബർ 1808 / 18 വൃശ്ചികം 984 തിരുവിതാംകൂർ റസിഡണ്ടായ കേണൽ മെക്കാളി ഇതിനാൽ സാക്ഷ്യപ്പെടുത്തുന്നതെന്തെന്നാൽ: ഇന്നേദിവസം മലബാറിലെ സുറിയാനിസഭയുടെ ആക്ററിംഗ് മെത്രാപ്പോലീത്തായായ മാർത്തോമ്മാമെത്രാനിൽനിന്നു് ബഹുമാനപ്പെട്ട കമ്പനിയിൽ സ്ഥിരനിക്ഷേപമായി മൂവായിരം പൂവരാഹൻ സ്വീകരിക്കയും, ആയതിനു് ഈ പുസ്തിക സഭയുള്ളടത്തോളം കാലം അതിൻെറ മെത്രാപ്പോലീത്തായ്ക്കോ, മെത്രാനോ, ക്രമപ്രകാരം ആ സ്ഥാനം പ്രാപിച്ച മററു മേല്പട്ടക്കാരനോ രസീതിന്മേൽ ആണ്ടുതോറും എട്ടു ശതമാനം പലിശ വീതം തിരുവിതാംകൂറിൽനിന്നു കൊടുത്തു കൊള്ളാമെന്നു സമ്മതിക്കയും ചെയ്തിരിക്കുന്നു,'

നിക്ഷേപകാലത്തെ വ്യവസ്ഥ, വട്ടിപ്പണം മെത്രാപ്പോലീത്തായ്ക്കു കൊടുത്തുകൊള്ളാമെന്നായിരുന്നു. എന്നാൽ മേല്പറഞ്ഞ മദ്ധ്യസ്ഥകോടതി, എന്തു കാരണവശാലാണെന്നു് അറിഞ്ഞുകൂടാ, അതു ഭേദപ്പെടുത്തി മെത്രാപ്പോലീത്തായും, സമുദായത്താൽ തെരഞ്ഞെടുക്കപ്പെടുന്ന ഒരു പട്ടക്കാരനും അൽമേനിയും കൂടെ പലിശ വാങ്ങണമെന്നു തീരുമാനം ചെയ്തു. ഇങ്ങനെയാണു മലങ്കരമെത്രാപ്പോലീത്തായ്ക്കു് സഹട്രസ്റ്റികൾ ആവിർഭവിച്ചതു്,

2) 1045–ലെ യോഗം.

സഹട്രസ്റ്റികൾ സമുദായത്താൽ തെരഞ്ഞെടുക്കപ്പെടണം എന്ന തീർപ്പുണ്ടായതിനാൽ ട്രസ്റ്റികളു

* ചേപ്പാട്ടു മാർ ദീവന്നാസ്യോസ് by P. A. Oommen B. A. M. L.

ടെ തെരഞ്ഞെടുപ്പിന് അസ്സോസ്യേഷൻ അനിർവാര്യമായിത്തീർന്നു. ചേപ്പാട്ടു മാർ ദീവന്നാസ്യോസിന്റെ സഹട്രസ്റ്റികളായി സമുദായത്താൽ (അസ്സോസ്യേഷൻകൂടി) തെരഞ്ഞെടുക്കപ്പെട്ട വൈദികട്രസ്റ്റി പുന്നത്ര ചാക്കോ ചാണ്ടപ്പിള്ള കത്തനാരും അത്മായട്രസ്റ്റി കളങ്ങര ഇട്ടിച്ചൻ പൈലിയുമായിരുന്നു. ഈ തെരഞ്ഞെടുപ്പ് കൊല്ലം 1045-ൽ ആണ്. ഒരു അസ്സോസ്യേഷനായി ഈ യോഗം പരിഗണിക്കപ്പെടാവുന്നതാണ്. എന്നാൽ "ഈ സംഘടനയ്ക്ക്" അസ്സോസ്യേഷൻ എന്ന നാമം അന്നുണ്ടായിരുന്നില്ല. ഈ യോഗത്തിൽ സമുദായത്തിന്റെ അഥവാ പള്ളികളുടെ പ്രാതിനിധ്യം ഇന്നത്തെപ്പോലെ ഓരോ പള്ളി ഇടവകയിൽനിന്നും ഒരു പട്ടക്കാരനും രണ്ട് അയ്മേനികളും എന്ന വിധത്തിലായിരുന്നുവോ എന്നു നിശ്ചയമില്ല.

### 3) മുളന്തുരുത്തി സുന്നഹദോസ്' 1876

1045-ലെ യോഗത്തെ അസ്സോസ്യേഷനായി പരിഗണിക്കാമെങ്കിൽ മുളന്തുരുത്തി സുന്നഹദോസ് (കൊല്ലം 1051) 3-ാമത്തെ അസോസ്യേഷൻ എന്നു നിർവചിക്കപ്പെടണം. ഈ സുന്നഹദോസിൽവച്ചാണ് അസ്സോസ്യേഷനും പ്രധാന കമ്മററിയും അഥവാ മാനേജിംഗ്കമ്മററിയും വ്യക്തമായി രൂപം ധരിക്കുന്നത്.

### 4) 1062 ചിങ്ങം 31 (1886 A. D)
### കോട്ടയം സിമ്മനാരി അസ്സോസ്യേഷൻ

പാലക്കുന്നത്ത് എബ്രഹാം മല്പാനച്ചൻ നവീകരണം ഏർപ്പെടുത്താൻചെയ്ത പരിശ്രമങ്ങളിൽപെട്ട ഒന്നായിരുന്നു മത്ത്യൂസ് മാർ അത്താനാസ്യോസിന്റെ മേല്പട്ടസ്ഥാനലബ്ധി. അദ്ദേഹം തന്റെ പിൻഗാമിയായി തോമസ് മാർ അത്താനാസ്യോസിനെ വാഴിച്ചു. കത്തനാർ ട്രസ്റ്റിയായ പുന്നത്ര ചാക്കോ ചാണ്ടപ്പിള്ള കത്തനാർ, തോമസ് മാർ അത്താനാസ്യോസിനോടുകൂടി ചേർന്നു നില്ക്കയാൽ അതിനു പകരമായി കോനാട്ടു കോര യോഹന്നാൻ മല്പാനെയും ഇതിനകം മരിച്ചുപോയ കളങ്ങര ഇട്ടിയച്ചൻ പൈലിക്കുപകരം കോട്ടയത്തു കന്നാമ്പുറത്തു കോര ഉലഹന്നാനെയും ഈ അസ്സോസ്യേഷൻ തെരഞ്ഞെടുത്തു.

+ മുളന്തുരുത്തി സുന്നഹദോസിനെപററിയുള്ള ലേഖനം അന്യത്ര ചേർത്തിട്ടുണ്ട് (പത്രാധിപർ)

### 5) 1067 മീനം 19 (1892)
### കോട്ടയം സിമ്മനാരി അസ്സോസ്യേഷൻ 1892

മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് വിളിച്ചുകൂട്ടി ആദ്ധ്യക്ഷം വഹിച്ച ഈ യോഗം, ഇതിനകം മരിച്ചുപോയിരുന്ന കോനാട്ടു കോര യോഹന്നാൻ മല്പാനച്ചനു പകരമായി കോനാട്ടു കോര മാത്തൻ മല്പാനച്ചനെ വൈദികട്രസ്റ്റിയായി തെരഞ്ഞെടുത്തു. പുലിക്കോട്ടു മാർ ദീവന്നാസ്യോസിനും മേല്പറഞ്ഞ സഹട്രസ്ററികൾക്കുംകൂടി വട്ടിപ്പണം നൽകണമെന്ന് ആവശ്യപ്പെട്ടു മെത്രാപ്പോലീത്താ ബ്രി. റസിഡണ്ടിനൊ പേക്ഷ് എഴുതി. എന്നാൽ പുന്നത്ര ചാണ്ടപ്പിള്ള കത്തനാരെ അസ്സോസ്യേഷൻ മാററി എന്നതിനു തെളിവില്ല എന്ന കാരണത്തിന്മേൽ ആ അപേക്ഷ നിരസിച്ചുകൊണ്ട് 1895 ജൂലൈ 6-ാം തീയതി റസിഡണ്ടു മറുപടി അയച്ചു.

### 6) 1071 വൃശ്ചികം 7 (1895)
### കോട്ടയം സിമ്മനാരി അസ്സോസ്യേഷൻ

റസിഡണ്ടിന്റെ മറുപടി അനുകൂലമല്ലാതെവന്ന

## മാന്യവരിക്കാരുടെ ശ്രദ്ധയ്ക്കു്

ഡിസംബർ ലക്കത്തോടുകൂടി സഭാപഞ്ചാംഗം അയയ്ക്കുന്നതാണെന്നു ഞങ്ങൾ അറിയിച്ചിരുന്നല്ലോ. എന്നാൽ പഞ്ചാംഗം ശരിയായിട്ടുണ്ടെങ്കിലും ഈ ലക്കം കൂടുതൽ പേജുകളോടുകൂടി അസ്സോസ്യേഷൻ സംബന്ധമായി പ്രസിദ്ധപ്പെടുത്തുന്നതുകൊണ്ട് ഡിസംബർ ലക്കത്തോടുകൂടി പഞ്ചാംഗം അയയ്ക്കുന്നതിന് ചില സാങ്കേതിക തടസ്സങ്ങൾ നേരിട്ടിരിക്കുന്നു. തന്മൂലം പഞ്ചാംഗം ജനുവരി ലക്കത്തോടുകൂടി മാത്രമെ അയയ്ക്കുവാൻ സാധിക്കുകയുള്ളു എന്ന വിവരം മാന്യവരിക്കാരെ അറിയിച്ചുകൊള്ളുന്നു. ഇങ്ങനെ ഒരു അസൌകര്യം നേരിട്ടതു് മാന്യവരിക്കാർ സദയം ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു.

അസ്സോസ്യേഷൻ സ്പെഷ്യലിൽ ചേർക്കുന്നതിനു പ്രധാനപ്പെട്ട ചില ലേഖനങ്ങൾകൂടെ ഇവിടെ കിട്ടിയിട്ടുണ്ട്. സ്ഥലപരിമിതിനിമിത്തം അവ ഈ ലക്കത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ സാധിക്കാതെയാണിരിക്കുന്നത്. പ്രസ്തുത ലേഖനങ്ങൾ ജനുവരി ലക്കത്തിൽ പ്രസിദ്ധപ്പെടുത്തുന്നതാണ്.

മാനേജർ

തിനാൽ കത്തനാർ ട്രസ്റ്റിയുടെ തെരഞ്ഞെടുപ്പിനു വീണ്ടും പുലിക്കോട്ട മാർ ദീവന്നാസ്യോസ് ഈ അസ്സോസ്യേഷൻ വിളിച്ചുകൂട്ടി. ആലപ്പുഴ ജില്ലാ കോർട്ടിൽ ഫയൽ ചെയ്തിരുന്ന 1069-ൽ അസ്സൽ 168-ാം നമ്പർ കേസ്സിൽ ചാണ്ടപ്പിള്ള കത്തനാർ ട്രസ്റ്റിസ്ഥാനത്തുനിന്നും മാററപ്പെട്ടതായി വിധി ഉണ്ടായിക്കഴിഞ്ഞിരുന്നു. ആകയാൽ ഈ അസ്സോസ്യേഷൻ കോരമാത്തൻ മല്പാനെ വീണ്ടും ട്രസ്റ്റിയായി തെരഞ്ഞെടുത്തു, അഥവാ മുൻതെരഞ്ഞെടുപ്പ് സ്ഥിരീകരിച്ചു.

### 7) 1076 മേടം 12 (1901) കോട്ടയം സിമ്മനാരി അസ്സോസ്യേഷൻ

അൽമായട്രസ്റ്റിയായിരുന്ന കുന്നമ്പുറത്തു ശ്രീ കോര ഉലഹന്നാനും ഇതിനിടയിൽ മരിച്ചുപോയി. ആ ഒഴിവിൽ ഈ അസ്സോസ്യേഷൻ അദ്ദേഹത്തിന്റെ സഹോദരപുത്രനായ കുന്നമ്പുറത്തു ശ്രീ ഉലഹന്നാൻ കോരയെ (മി. സി. ജെ. കുര്യൻ) ട്രസ്റ്റിയായി തെരഞ്ഞെടുത്തു.

### 8) 1083 കുംഭം 15 (1908) കോട്ടയം (പഴയ) സിമ്മനാരി അസ്സോസ്യേഷൻ

മലങ്കര മെത്രാപ്പോലീത്താ മാർ ജോസഫ് ദീവന്നാസ്യോസ് വൃദ്ധനായി. തക്ക ഒരു പിൻഗാമിയെ തെരഞ്ഞെടുക്കണമെന്ന് മെത്രാപ്പോലീത്തായിക്കും സഭയ്ക്കു പൊതുവേയും ആഗ്രഹമുണ്ടായി. പുലിക്കോട്ട തിരുമേനി 1083-ൽ പഴയ സിമ്മനാരിയിൽ വിളിച്ചുകൂട്ടിയ അസ്സോസ്യേഷനിൽവച്ചു മല്പാൻ വട്ടശ്ശേരിൽ ഗീവറുഗീസ് കത്തനാരെ, തന്റെ അസിസ്റ്റന്റും പിൻഗാമിയുമായും, പഴയസിമ്മനാരി മാനേജർ കൊച്ചുപറമ്പിൽ പൌലൂസ് റമ്പാനെ ഒരു ഇടവക മെത്രാൻ സ്ഥാനത്തേക്കും തെരഞ്ഞെടുത്തു. മാത്രമല്ല, മാനേജിംഗ് കമ്മററിയിലേക്കും കുറെ അംഗങ്ങളെ തെരഞ്ഞെടുത്തു. ഗീവറുഗീസ് മല്പാനും പൌലൂസ് റമ്പാനും യഥാകാലം ശീമയിലേക്കുപോകയും യഥാക്രമം മാർ ദീവന്നാസ്യോസ്, മാർ കൂറിലോസ് എന്നീ സ്ഥാനനാമങ്ങളിൽ മാർ അബ്ദുള്ളാ പാത്രിയർക്കീസിൽനിന്നു മെത്രാൻസ്ഥാനം പ്രാപിച്ച് 1908-ൽ മലങ്കരയിൽ മടങ്ങിയെത്തുകയും ചെയ്തു. മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മലങ്കരസഭാഭരണത്തിൽ മലങ്കരമെത്രാപ്പോലീത്തായുടെ സഹായി എന്ന നിലയിൽ പ്രവർത്തിച്ചുവന്നു. 1909-ൽ പുലിക്കോട്ട മാർ ദീവന്നാസ്യോസ് കാലം ചെയ്തപ്പോൾ മലങ്കര സഭയുടെ പൂർണ്ണ ഭരണഭാരം അദ്ദേഹം ഏറെറടുത്തു.

### 9) 1087 ചിങ്ങം 22 (1911) എം. ഡി. സിമ്മനാരി അസ്സോസ്യേഷൻ

മാർ അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ കൊല്ലം 1085-ൽ മലങ്കര സന്ദർശിച്ചു. പാത്രിയർക്കീസ് ബാവായും മലങ്കരമെത്രാപ്പോലീത്തായും തമ്മിൽ മലങ്കരസഭയുടെ ഭരണം സംബന്ധിച്ച് അഭിപ്രായവ്യത്യാസങ്ങൾ അങ്കുരിച്ചു. നിർഭാഗ്യവശാൽ അതു വളർന്നു. 1086 മേടമാസത്തിൽ പാത്രിയർക്കീസ് മലങ്കരമെത്രാപ്പോലീത്തായെ മുടക്കിയിരിക്കുന്നതായി കല്പന പുറപ്പെടുവിച്ചു. മലങ്കര മെത്രാപ്പോലീത്തായുടെ കൂട്ടട്രസ്റ്റികൾ പാത്രിയർക്കീസിനെ അനുകൂലിച്ചു. സഭ രണ്ടു കക്ഷിയായി തിരിഞ്ഞു, വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിനു പകരം മാർ കൂറിലോസിനെ മലങ്കരമെത്രാപ്പോലീത്താ ആയി പാത്രിയർക്കീസ് നിയമിച്ചു. 1087-ൽ എം. ഡി. സിമ്മനാരിയിൽ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ വിളിച്ചുകൂട്ടിയ അസ്സോസ്യേഷൻ കോനാട്ടു കോരമാത്തൻ മല്പാനെയും, സി. ജെ. കുര്യനെയും ട്രസ്റ്റി സ്ഥാനത്തുനിന്നും മാററുകയും പാമ്പാക്കുട പാലപ്പള്ളിൽ മാണിപൌലൂസ് കത്തനാരെയും, കോട്ടയം ചിറക്കടവിൽ കോര കൊച്ചുകോരുളയെയും ട്രസ്റ്റികളായി തെരഞ്ഞെടുക്കുകയും ചെയ്തു.

(ശേഷം അടുത്തലക്കത്തിൽ)

# മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ

# ഭരണഘടന

## എപ്പിസ്കോപ്പസിയുടെയും ജനാധിപത്യത്തിന്റെയും സമ്യക്കായ ഐക്യം

(റവ. എസ്. എബ്രഹാം കോറെപ്പിസ്കോപ്പാ)

മലങ്കരസഭ—[illegible]കമാന ഓർത്തഡോക്സ് സുറിയാനിസഭയുടെ ഒരു വിഭാഗവും ഓർത്തഡോക്സ് സുറിയാനിസഭയുടെ പ്രധാന മേലദ്ധ്യക്ഷൻ അന്ത്യോഖ്യാ പാത്രിയർക്കീസും ആകുന്നു.

മലങ്കരസഭ—മാർ തോമ്മാശ്ലീഹായാൽ സ്ഥാപിതമായതും പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭയിൽ ഉൾപ്പെട്ടതും, പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭയുടെ പ്രധാന മേലദ്ധ്യക്ഷൻ കാതോലിക്കായും ആകുന്നു,

മലങ്കരയിൽ സഭ സ്ഥാപിച്ചതു് അപ്പോസ്തോലനായ മാർ തോമ്മായാണ്. അദ്ദേഹം ഇവിടെ വൈദികസ്ഥാനങ്ങൾ ഏർപ്പെടുത്തുകയും ചെയ്തു. * ആകയാൽ മലങ്കരയിലെ പൗരോഹിത്യത്തിന്റെ ഉറവിടം മാർ തോമ്മാശ്ലീഹാതന്നെയാണ്.

ഒന്നാമത്തെ ഖണ്ഡത്തിൽ മാർ ബസ്സേലിയോസിനെ (കാതോലിക്കായെ) പാത്രിയർക്കീസ് എന്നാണ് സംബോധന ചെയ്തിരിക്കുന്നതെന്ന കാര്യം പ്രത്യേകം ശ്രദ്ധേയമത്രെ. ഓർത്തഡോക്സ് സുറിയാനിസഭയെ 'യാക്കോബായസഭ' എന്ന തെറ്റായി സംബോധന ചെയ്തുവന്നിരുന്നു. ഇപ്പോൾ ആ പേരു് ശീമയിലും ഇവിടെയും ഉപയോഗിക്കുന്നില്ല.

നമ്മുടെ കാനോൻ, 1898-ൽ പാരീസിൽ അച്ചടിച്ചിട്ടുള്ള ഹൂദായ കാനോൻ ആണ്. [illegible] കാതോലിക്കാ ആയിരുന്ന പണ്ഡിതവരേണ്യനും പരിശുദ്ധനുമായ ബാർ എബ്രായ ആണ് പ്രസ്തുത കാനോൻ ക്രോഡീകരിച്ചിരിക്കുന്നതു്.

മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയ്ക്കു് മുന്നു

* "ഇന്ത്യയും ചുറ്റുമുള്ള എല്ലാ പ്രദേശങ്ങളും അവസാനത്തെ സമുദ്രംവരെ യൂദാ തോമ്മായിൽനിന്നും ഐഗ്രഹിക ആചാര്യത്വത്തിന്റെ കൈവെപ്പു സ്വീകരിച്ചു" എന്ന ബാർ എബ്രായയും, 'അറുതിക്കടൽവരെ ഇൻഡ്യയും അതിലെ സകല പ്രവിശ്യകളും സമീപപ്രദേശങ്ങളും അപ്പോസ്തോലന്മാരുടെ പൗരോഹിത്യകരം അപ്പോസ്തോലനായ തോമ്മായിൽനിന്നും സ്വീകരിച്ചു; അദ്ദേഹം പണിയിച്ചു ശുശ്രൂഷിച്ചിരുന്ന സഭയുടെ ഭരണാധികാരിയും നേതാവും അദ്ദേഹംതന്നെ ആയിരുന്ന' എന്നു് 14-ാംനൂറ്റാണ്ടിൽ ജീവിച്ചിരുന്ന അബ്ദീശോയും രേഖപ്പെടുത്തിയിരിക്കുന്നു. വെറും കൊഹനൂസോ എന്നല്ല, അപ്പോസ്തോല പൗരോഹിത്യകരം (റീശ് കൊഹനൂസോ) എന്നാണ് ഇവർ രണ്ടുപേരും സാക്ഷിക്കുന്നതു്.

(പത്രാധിപർ)

## FOR FAVOURS RECEIVED







Accamma Mani.—Excuse delay M.Pappachen, Pathanamthitta. — Alice P. Abraham, S. Arabia.

രണ്ടുസമിതികളുണ്ട്. 1. മലങ്കര എപ്പിസ്കോപ്പൽ സുന്നഹദോസ്, 2. അസോസ്യേഷൻ മാനേജിംഗ് കമ്മററി, 3. മലങ്കര അസോസ്യേഷൻ. ഇവ കൂടാതെ പട്ടക്കാരുടെ പൊതുയോഗത്തിനും ഭരണഘടനയിൽ സ്ഥാനമുണ്ട്. മേല്പട്ടക്കാരും പട്ടക്കാരും ജനങ്ങളുംകൂടി ചേർന്നതാണല്ലൊ സഭ.

1875–ൽ അതായതു് മലയാളവർഷം 1050–ൽ പ. അന്ത്യോഖ്യാ പാത്രിയർക്കീസ് പത്രോസ് ത്രിതീയൻ മലങ്കരയിൽ എഴുന്നള്ളുകയുണ്ടായി. പത്രോസ് പാത്രിയർക്കീസ്ബാവാ ഇവിടെ വരുമ്പോൾ സഭയിൽ യാഥാസ്ഥിതികരും നവീകരണക്കാരും എന്നുള്ള രണ്ടു വിഭാഗങ്ങളുണ്ടായിരുന്നു. നവീകരണചിന്താഗതിക്കാരനായിരുന്ന പാലക്കുന്നത്തു് മത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ, മഹാരാജാവിന്റെ തിരുവെഴുത്തു വിളംബരം വാങ്ങിച്ചുകൊണ്ടു ഭരണം നടത്തിവന്നതിനാൽ അക്കാലത്തു് യാഥാസ്ഥിതികന്മാർക്കു് പഴയ പള്ളികളിലും സ്ഥാപനങ്ങളിലും പ്രവേശനം നിരോധിക്കപ്പെട്ടിരുന്നു. ഇത്തരുണത്തിൽ സഭയുടെ രക്ഷയ്ക്കായി മുളന്തുരുത്തിയിൽ പള്ളിപ്രതിപുരുഷന്മാരുടെ ഒരു മീററിംഗ് വിളിച്ചുകൂട്ടപ്പെട്ടു. പ്രസ്തുത യോഗത്തെ 'മുളന്തുരുത്തി സുന്നഹദോസ്' എന്നു വിളിച്ചുവരാറുണ്ട്.

മുളന്തുരുത്തിയോഗത്തിനുമുമ്പും ഇതുപോലെയുള്ള മീററിംഗുകൾ നടന്നിട്ടുണ്ട്. റോമൻ ഭരണം ഇവിടെ നടപ്പിലാക്കാൻ മെനസീസ്മെത്രാൻ വിളിച്ചുകൂട്ടിയ 'ഉദയംപേരൂർ സുന്നഹദോസ്' (1599) സി. എം. എസ്സുകാരുമായുള്ള തർക്കകാലത്തു് ചേപ്പാട്ടു് മാർ ദീവന്നാസ്യോസ് വിളിച്ചുകൂട്ടിയ 'മാവേലിക്കര സുന്നഹദോസ്' (1836) ഇവ അതിനു ദൃഷ്ടാന്തങ്ങളാണ്, ഇവയിലെല്ലാം ഓരോ പള്ളിയിൽനിന്നും ഓരോ പട്ടക്കാരനും ഈരണ്ട് അയ്മേനികളുമാണ് ക്ഷണിക്കപ്പെട്ടിരുന്നതു്. പള്ളിപ്രതിപുരുഷയോഗം 'മുളന്തുരുത്തിസുന്നഹദോസ്' മുതലാണാരംഭിച്ചിട്ടുള്ളതെന്ന് ചിലരെല്ലാം ധരിച്ചിരിക്കുന്നതു ശരിയല്ലെന്ന് ഇതിൽനിന്നും സ്പഷ്ടമാകുമല്ലൊ.

പത്രോസ് മൂന്നാമൻ പാത്രിയർക്കീസ് വന്ന കാലത്തു് വിളിച്ചുകൂട്ടപ്പെട്ട മുളന്തുരുത്തി സുന്നഹദോസിനു മുമ്പ്, എഴുതപ്പെട്ട ഭരണഘടന മലങ്കരസഭയിൽ ഇല്ലായിരുന്നു. ആദ്യമായി എഴുതപ്പെട്ട ഒരു ഭരണഘടനയുണ്ടായതു് ഒരു നേട്ടം തന്നെയാണ്. നൂററിരണ്ടു പള്ളികളിൽനിന്നും പ്രതിപുരുഷന്മാർ മുളന്തുരുത്തിയിൽ സമ്മേളിച്ചിരുന്നു. 'നമ്മുടെ സഭയുടെ പൊതുവായ ആത്മീയകാര്യങ്ങളെപ്പററി ആലോചിച്ചു തീർമാനിക്കുന്നതിനുള്ള സുന്നഹദോസ് മാർ തോമ്മാശ്ലീഹായുടെ നാമത്തിൽ സ്ഥാപിതമായിട്ടുള്ള മുളന്തുരുത്തി പള്ളിയിൽ കൂടണമെന്നു നിശ്ചയിച്ചിരിക്കുന്നതിനാൽ അടുത്ത 15–ാം തീയതി നമ്മുടെ മുമ്പാകെ ഹാജരാകേണ്ടതാകുന്നു' എന്നാണ് തത്സംബന്ധമായി അയച്ചിട്ടുള്ള കല്പനയിൽ കാണുന്നതു്. 'മാർ തോമ്മാശ്ലീഹാ' എന്നുള്ള ഭാഗം പ്രത്യേകം ശ്രദ്ധേയമാണ്. 1051 മിഥുനം 15, 16, 17 ഈ തീയതികളിലാണ് മുളന്തുരുത്തിയിൽ മീററിംഗ് നടന്നതു്. പാത്രിയർക്കീസ ബാവാ തിരുമേനി ആദ്ധ്യക്ഷം വഹിക്കണമെന്ന് അപേക്ഷിക്കുകയും അപേക്ഷ സ്വീകരിച്ച് അദ്ദേഹം ആദ്ധ്യക്ഷം വഹിക്കുകയുമാണു ചെയ്തതു്.

മിഥുനം 17–ാംതീയതി നടന്ന മീററിംഗിൽവച്ചാണ് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ രൂപീകൃതമായതു്. 'സുന്നഹദോസി'ൽ പാസ്സാക്കിയ നിശ്ചയങ്ങളിൽ രണ്ടെണ്ണം ഇവിടെ ചേർക്കുന്നതു സംഗതമായിരിക്കുമെന്നു തോന്നുന്നു. 'ഇതിലേക്കു ചേർക്കപ്പെടുന്ന ജനങ്ങൾ നാലു ക്ലാസ്സായിട്ടും, ഒന്നാംക്ലാസ്സ് നൂറീതുരൂപയും, രണ്ടാംക്ലാസ്സ് അമ്പതീതുരൂപായും, മൂന്നാം ക്ലാസ്സ് ഇരുപത്തഞ്ചീതുരൂപായും, നാലാംക്ലാസ്സ് പത്തുപത്തുരൂപായും, പള്ളികൾക്കു് അ

...ന്നു ക്രൂപാ മുതൽ കീഴോട്ടു് താരതമ്യപ്രകാരം പ്രവേശനഫീസു കൊടുത്തു് ചേരേണ്ടതും, തല്ക്കാലം മുതൽ ഹാജരില്ലെങ്കിൽ തികളിൽ നൂറുക്കു് ഒന്നുവീതം ലാഭം കൊടുക്കാൻ സമുദായസെക്രട്ടറിക്കു് കടപ്പത്രം എഴുതിക്കൊടുക്കേണ്ടതും കൊള്ളാമെന്നു നിശ്ചയിച്ചതിനെ യോഗം ഉറപ്പിച്ചു'.

'അവരെല്ലാവരുംകൂടി കാര്യങ്ങൾ നടത്തുന്നതിനു പ്രയാസമാകയാൽ ഇതിൽ കൂടിയിരിക്കുന്ന പട്ടക്കാരിൽ എട്ടും, ഒന്നാംക്ലാസ്സിൽനിന്നും അയ്മേനികൾ പതിനാറും, ഭരിക്കുന്ന മെത്രാപ്പോലീത്താ പ്രസിഡണ്ടും കൂടിയതായ ഒരു പ്രധാന കമ്മററിയും, അതിലേക്കു മാസപ്പടി കൊടുത്തു് നിശ്ചയിക്കേണ്ട സെക്രട്ടറിയും, ജാമ്യം സ്ഥിരപ്പെടുത്തി വരുന്നതായ സ്രാപ്പും വേണ്ടുന്നതും, ജാതിയുടെ പൊതുവിലേക്കു വേണ്ടുന്ന മതസംബന്ധമായും സമുദായസംബന്ധമായും ഉള്ള സകല കാര്യങ്ങൾക്കും കൈകാര്യകർത്താക്കളും ഭാരവാഹികളുമായി ഇവരെ ചുമതലപ്പെടുത്തേണ്ടതും, അവരുടെ നടപടികൾക്കു വേണ്ടുന്ന ചട്ടവട്ടങ്ങളെ നിശ്ചയിച്ചുറപ്പിക്കേണ്ടതും, അങ്ങനെ ചെയ്യുന്നപക്ഷം എല്ലാവിധ ഗുണവും നമുക്കു പൊതുവെ സിദ്ധിക്കുന്നതും ആകയാൽ ആ വകക്കും കൊള്ളാവുന്നവരും, പൊതുകാര്യങ്ങളിലേക്കു താല്പര്യമുള്ളവരും ആയി പട്ടക്കാരെയും, അയ്മേനികളെയും ഈ സുന്നഹദോസിൽവച്ചുതന്നെ സ്ഥിരപ്പെടുത്തേണ്ടതും ആവശ്യമെന്നു് യോഗം നിശ്ചയിച്ചു് ഉറപ്പിച്ചു'.

മേൽ ചേർത്തിരിക്കുന്ന നിശ്ചയങ്ങളനുസരിച്ചാണു് അസോസ്യേഷനും അതിന്റെ മാനേജിംഗ് കമ്മററിയും രൂപീകൃതമായതു്. ഇങ്ങനെ അസോസ്യേഷനും മാനേജിംഗ കമ്മററിയും രൂപീകൃതമായെങ്കിലും വേണ്ടതുപോലെ നടപ്പിലിരുന്നില്ലായിരുന്നു എന്നുവേണം പറയാൻ.

അന്നു് ഭരണകർത്താവായി ഒരു മെത്രാപ്പോലീത്താ മാത്രമേ ഉണ്ടായിരുന്നുള്ളു. അതിനാൽ എപ്പിസ്കോപ്പൽ സുന്നഹദോസിനെപ്പററി മുളന്തുരുത്തി നിശ്ചയങ്ങളിൽ ഒന്നും കാണുന്നില്ല. മെത്രാപ്പോലീത്താ അസോസ്യേഷന്റെയും കമ്മററിയുടെയും അദ്ധ്യക്ഷനായിരിക്കുമെന്നു കാണുന്നുണ്ടു്.

പത്രോസു് തൃതീയൻ പാത്രിയർക്കീസ് തിരിയെ പോകുന്നതിനു മുമ്പു് ആറു മെത്രാന്മാരെ വാഴിക്കുകയും, ഏഴു മെത്രാസന ഇടവകകളായി സഭയെ വിഭജിക്കുകയും ചെയ്യുകയുണ്ടായി. നവീകരണക്കാരുമായുള്ള കേസിന്റെ നടത്തിപ്പിനുവേണ്ടി പണം പിരിക്കുന്ന കാര്യം ആലോചിക്കുവാൻ ഈ മെത്രാന്മാരുടെ സുന്നഹദോസ് പരുമല സിമ്മനാരിയിൽ 1053 കുംഭം 6-ാം തീയതി നടത്തിയതായി കാണുന്നു. മലങ്കരയിലെ ആദ്യത്തെ എപ്പിസ്കോപ്പൽ സുന്നഹദോസ് അതായിരിക്കുമെന്നാണു് തോന്നുന്നതു്.

നിലവിലിരിക്കുന്ന ഭരണഘടന ഇപ്പോഴത്തെ നിലയിൽ രൂപീകരിക്കുന്നതിനു സഭാഭാസുരൻ മാർ ഗീവറുഗീസ് ദീവന്നാസ്യോസിന്റെ കാലം മുതൽ ശ്രമം നടന്നിട്ടുണ്ടെങ്കിലും ആ ഉദ്യമം ഫലപ്രാപ്തിയിലെത്തിയതു് കാലംചെയ്ത മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമനസ്സിലെ കാലത്താണു്. സഭാഭരണഘടന പരിപൂർണ്ണ എപ്പിസ്കോപ്പൽ രീതിയിൽ ആയിരിക്കണമെന്നും, അതല്ല, ജനകീയഭരണരീതിയിലായിരിക്കണമെന്നുമുള്ള രണ്ടു് അഭിപ്രായക്കാരുണ്ടായിരുന്നു. ഭരണഘടന രൂപവൽക്കരണ ആലോചനാഘട്ടത്തിൽ അവർ എപ്പിസ്കോപ്പൽ ഭരണവാദികളും ജനകീയഭരണവാദികളും എന്നു രണ്ടു ചേരികളായി തിരിഞ്ഞു് ലഘുലേഖകൾ പ്രസിദ്ധീകരിക്കുകപോലുമുണ്ടായി. എപ്പിസ്കോപ്പൽ ഭരണവാദികളുടെ നേതൃത്വം പരേതനായ പുതുക്കുഴിയിൽ അബ്രഹാം കത്തനാരും, ജനകീയഭരണവാദികളുടെ നേതൃത്വം പരേതനായ ശ്രീ പത്രോസ് മത്തായി [illegible] ആണു വഹിച്ചിരുന്നതു'. സഭയുടെ സുസ്ഥിരമായ ഭാവിയും പുരോഗതിയുമായിരുന്നു ഇരു ഭാഗക്കാരുടെയും ലക്ഷ്യം. ഇരുകൂട്ടത്തിലും ഉൾപ്പെട്ട നേതാക്കളുടെ പ്രതിനിധികളെ പ്രത്യേകം വിളിച്ചുകൂട്ടി രണ്ടു ഭാഗക്കാർക്കും യോജിച്ച നിലയിലാണു് ഭരണഘടന രൂപീകൃതമായിട്ടുള്ളതെന്ന വസ്തുത പ്രത്യേകം സ്മർത്തവ്യമാണു്. മൈ. ഇ. ജെ. ഫീലിപ്പോസ്, പത്രോസ് മത്തായി, എം. എ. ചാക്കോ, കെ. സി. മാമ്മൻമാപ്പിള, ററി. ജോസഫ്, ഒ. എം. ചെറിയാൻ, കെ. ചെറിയാൻ, എ. എം. വർക്കി മുതലായ അയ്മേനികളും, ദിവ്യശ്രീമാന്മാരായ പുതുക്കുഴിയിൽ അബ്രഹാംകത്തനാർ, ചെറിയമഠത്തിൽ മല്പാൻ സ്ക്കറിയാകത്തനാർ, തേവറുവേലിൽ ടി. ഐ. ജോസഫ്കത്തനാർ, ററി. എസ്. ഏബ്രഹാം കത്തനാർ, പാറേട്ടു് മാത്യൂസ് കത്തനാർ മുതലായ വൈദികരും പ്രസ്തുത മീററിംഗിൽ സംബന്ധിച്ചവരിലുൾപ്പെടുന്നു. അവഗാഢമായ ചർച്ചയുടെ ഫലമായി യോജിച്ചു രൂപവല്ക്കരിച്ച നകൽ ഭരണഘടന മാനേജിംഗ്കമ്മററിയിൽ അവതരിപ്പിക്കുകയും, മാനേജിംഗ്കമ്മററിയുടെ അംഗീകാരം നേടി അസോസ്യേഷൻയോഗത്തിൽ അവതരിപ്പിച്ചു പാസ്സാക്കുകയും, സിനഡിന്റെ പ്രസിഡണ്ടു് എന്ന നിലയിൽ നി. വ. ദി. മ. ശ്രീ. മോറാൻ മോർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനി അംഗീകരിച്ചു നടപ്പിൽ വരുത്തിയിരിക്കുന്നതായ

1878 Feb 18

പ്രഖ്യാപിക്കുകയും ചെയ്തു. പ്രസ്തുത ഭരണഘടനയാണ് ഇപ്പോഴും നിലവിലിരിക്കുന്നതെന്നു പറയാം. ആവശ്യമെന്നു തോന്നുന്ന അവസരങ്ങളിൽ ഭരണഘടനയിൽ ഭേദഗതികൾ വരുത്തുന്നമെങ്കിൽ അതിനാവശ്യമായ വ്യവസ്ഥയും അതിൽത്തന്നെ ഉൾപ്പെടുത്തിയിട്ടുണ്ട്. അതനുസരിച്ച് ഇടവകഭരണത്തെപ്പററിയുള്ള ഭാഗം 1967–ൽ പുനഃപരിശോധനയ്ക്കു വിധേയമായിട്ടുള്ളതാണ്. ഘടനയിലെ ഇതരഭാഗങ്ങളും പുനർപരിശോധന നടത്തുന്നതിനു തീരുമാനിച്ചിരിക്കുകയാണ്. മാററം ആവശ്യമെന്നു കാണുന്ന അവസരത്തിൽ പ്രസ്തുത കാര്യം ഉപകമ്മററിയുടെ ശ്രദ്ധയ്ക്കു വിഷയീഭവിപ്പിക്കേണ്ടതും, ഉപകമ്മററി അതേപ്പററി കൂലംകഷമായി പഠിച്ച് അഭിപ്രായം മാനേജിംഗ്കമ്മററിയിൽ അവതരിപ്പിക്കേണ്ടതും, മാനേജിംഗ്കമ്മററി പാസ്സാക്കുന്ന ഭേദഗതികൾക്ക് പരിശുദ്ധ സുന്നഹദോസിന്റെ അംഗീകാരം ലഭിച്ചിരിക്കേണ്ടതുമാണ്.

ഭരണഘടനയിൽ അസോസ്യേഷന്റെയും മാനേജിംഗ് കമ്മററിയുടെയും പരിശുദ്ധ സുന്നഹദോസിന്റെയും അധികാരസീമ ക്ലിപ്തപ്പെടുത്തിയിട്ടുണ്ട്. വിശ്വാസം, പട്ടത്വം, ശിക്ഷണം (Discipline) ഇവ പരിശുദ്ധ സുന്നഹദോസിന്റെ മാത്രം അധികാരസീമയിൽപെട്ട കാര്യങ്ങളാണ്. എന്നിരുന്നാലും അസോസ്യേഷൻ തെരഞ്ഞെടുത്ത ഒരാളെ മേല്പട്ടക്കാരനായി വാഴിച്ച് മെത്രാസനം ഭരിക്കുന്നതിനു നിയമിക്കാൻ സുന്നഹദോസിന് അധികാരമില്ല. വാഴിച്ചശേഷം ഇടവക തിരിച്ചുകൊടുക്കുന്നത് മാനേജിംഗ് കമ്മററിയുമായി ആലോചിച്ചു വേണമെന്നാണ് ഭരണഘടന അനുശാസിക്കുന്നത്, അസോസ്യേഷൻ തെരഞ്ഞെടുത്തു എന്നുള്ള കാരണത്താൽ മാത്രം ഒരാളെ മെത്രാനായി വാഴിക്കാൻ സുന്നഹദോസിനു ബാദ്ധ്യതയില്ലതാനും. സുന്നഹദോസിന്റെ സമ്മതമുണ്ടെങ്കിൽ മാത്രം മെത്രാൻസ്ഥാനം നൽകിയാൽ മതിയാകും. മെത്രാൻസ്ഥാനം നൽകാത്തതിന്റെ കാരണം പരസ്യപ്പെടുത്തണമെന്നില്ല. പരസ്യപ്പെടുത്തണമെന്ന് അവകാശപ്പെടാൻ ഭരണഘടനപ്രകാരം ന്യായവുമില്ല.

സുന്നഹദോസിന്റെ അദ്ധ്യക്ഷൻ പരിശുദ്ധ കാതോലിക്കോസാണ്. എന്നാൽ സുന്നഹദോസിന്റെ തീരുമാനത്തിന് അദ്ദേഹവും വിധേയനാണ്. സുന്നഹദോസിന്റെ തീരുമാനങ്ങൾ കല്പനമൂലം ജനങ്ങളെ അറിയിക്കുകയും, നിശ്ചയങ്ങൾ നടപ്പിൽ വരുത്തുന്നതിനു വേണ്ടതു പ്രവർത്തിക്കുകയും ചെയ്യാൻ അദ്ദേഹത്തിനു ചുമതലയുണ്ട്.

മാനേജിംഗ്കമ്മററി, അസോസ്യേഷൻ ഇവയുടെ പ്രസിഡൻറ് മലങ്കരമെത്രാപ്പോലീത്തായാണ്. മലങ്കരമെത്രാപ്പോലീത്താസ്ഥാനം ഇപ്പോൾ കാതോലിക്കാതന്നെയാണു വഹിക്കുന്നത്. കാതോലിക്കായും മലങ്കരമെത്രാപ്പോലീത്തായും ഒരാൾതന്നെ ആയിരിക്കാൻ പാടില്ലെന്നും, രണ്ടു സ്ഥാനികൾതന്നെ വേണമെന്നും അഭിപ്രായങ്ങൾ ഇല്ലാതില്ല. മലങ്കരമെത്രാപ്പോലീത്തായിക്കുള്ള ചുമതലകൾ മിക്കവാറും കാതോലിക്കായിൽ നിക്ഷിപ്തമായിരിക്കണമെന്നും, മെത്രാപ്പോലീത്താ, ട്രസ്റ്റി എന്നുള്ള ചുമതല മാത്രം വഹിച്ചാൽ മതിയെന്നുമാണ് അവരുടെ അഭിപ്രായം. കാലക്രമേണ ആ അഭിപ്രായത്തിനു പ്രാബല്യം ലഭിച്ചു എന്നും വരാം. എന്നാൽ മലങ്കരമെത്രാപ്പോലീത്തായുടെ സ്ഥാനവും അധികാരങ്ങളും കോടതിവിധികളാൽ സ്ഥാപിതമായിട്ടുള്ളതാണ്.

നമ്മുടെ ഭരണഘടന എപ്പിസ്കോപ്പൽ തത്വങ്ങൾ ഉപേക്ഷിക്കാതെയും [illegible] കൈവിടാതെയും സമുദായംപോലും [illegible] ണെന്ന് മനസ്സിലാക്കാൻ പ്രയാസമില്ല.

മാനേജിംഗ്കമ്മററിയാണ് സാധാരണ സഭാസംബന്ധമായിട്ടുള്ള കാര്യങ്ങൾ പര്യാലോചിക്കുന്നതും തീരുമാനമെടുക്കുന്നതും. എന്നാൽ മാനേജിംഗ് കമ്മററി എടുക്കുന്ന ഏതു തീരുമാനവും സുന്നഹദോ

സിനു സമർപ്പിച്ചു് അംഗീകാരം വാങ്ങിയിരിക്കണമെന്നുള്ളതു് നിർബന്ധിതമാണു്.

മുളന്തുരുത്തി സുന്നഹദോസിൽ നൂററിരണ്ടു പള്ളികളിലെ പ്രതിപുരുഷന്മാരാണു് സംബന്ധിച്ചിരുന്നതു്. ഇന്നാകട്ടെ ആയിരത്തിൽപരം പള്ളികളിലെ പ്രതിപുരുഷന്മാർ അസോസ്യേഷനിൽ പങ്കെടുക്കുന്നു. വൈദികരെക്കാൾ ഇരട്ടിയിലധികം അയ്മേനികൾ പങ്കെടുക്കുന്നതിനാൽ മൂവായിരത്തിലധികം അംഗങ്ങൾ അസോസ്യേഷനിൽ സംബന്ധിക്കുന്നുണ്ടാവും. ഭരണഘടന പാസ്സാക്കുക, മെത്രാൻ സ്ഥാനത്തേക്കുള്ള ആളുകളെ തെരഞ്ഞെടുക്കുക, മലങ്കര മെത്രാപ്പോലീത്തായെ തെരഞ്ഞെടുക്കുക, മാനേജിംഗ് കമ്മററി അംഗങ്ങളെയും ട്രസ്റ്റികളെയും തെരഞ്ഞെടുക്കുക എന്നീ കാര്യങ്ങൾ അസോസ്യേഷന്റെ ചുമതലയിൽ പെട്ടവയാണു്. അങ്ങനെയുള്ള ആവശ്യങ്ങൾ ഉണ്ടാകുമ്പോൾ മാത്രമേ അസോസ്യേഷൻ വിളിച്ചുകൂട്ടാറുള്ളു. വിദേശങ്ങളിൽനിന്നും വരുന്നവർക്കു് യോഗസ്ഥലത്തു് ഒന്നിലധികം ദിവസം ചെലവിടാൻ സൗകര്യമുണ്ടായിരിക്കയില്ലല്ലോ. അതിനാൽ തെരഞ്ഞെടുപ്പു നടത്താനല്ലാതെ മററൊന്നിനും സൗകര്യവും സമയവും കിട്ടുകയില്ല. അസോസ്യേഷനുവേണ്ടി മാനേജിംഗ്കമ്മററി എല്ലാ കാര്യങ്ങളും ചെയ്യുന്നതിനു ഭരണഘടനയിൽ വ്യവസ്ഥ ചെയ്തിരിക്കുന്നതിന്റെ കാര്യം അതാണു്.

അസോസ്യേഷനിലും മാനേജിംഗ്കമ്മററിയിലും പ്രസിഡന്റു്, അംഗങ്ങൾ മുതലായവരുടെ നടപടികൾ സംബന്ധിച്ചു് പ്രത്യേക ചട്ടങ്ങൾ അടുത്ത കാലത്തു രൂപീകൃതമായിട്ടുണ്ടു്. തൽസംബന്ധമായി മുമ്പും പ്രത്യേക നടപടിചട്ടങ്ങൾ ഉണ്ടായിരുന്നു.

ഭരണഘടന 87-ാം വകുപ്പനുസരിച്ചു് മാനേജിംഗ്കമ്മററിക്കു പത്തിൽ കവിയാത്ത അംഗങ്ങളുള്ള-ഒരു പ്രവർത്തകസമിതി (Working Committee) ഉണ്ടായിരിക്കും. ഇതു് മലങ്കരമെത്രാപ്പോലീത്തായുടെ ആലോചനാസമിതിയാണു്. ഈ സമിതി മാനേജിംഗ്കമ്മററിയുടെ നിശ്ചയങ്ങൾ അനുസരിച്ചു സംഗതികൾ നടത്തുന്നതാകുന്നു. അത്യാവശ്യഘട്ടങ്ങളിൽ മാനേജിംഗ്കമ്മററിയുടെ അനുമതി പ്രതീക്ഷിച്ചു് മാനേജിംഗ്കമ്മററിക്കുവേണ്ടി ആവശ്യമായ സംഗതികൾ പ്രവർത്തകസമിതിക്കു ചെയ്യാവുന്നതും, അങ്ങനെ ചെയ്യുന്ന കാര്യങ്ങൾ മാനേജിംഗ്കമ്മററിയെ അറിയിച്ചു് അനുമതി വാങ്ങേണ്ടതുമാകുന്നു. മാനേജിംഗ്കമ്മററിയുടെ പ്രസിഡന്റു് മലങ്കര മെത്രാപ്പോലീത്താ തന്നെയാണു്. ഈ കമ്മററിയിൽ എപ്പിസ്കോപ്പൽ സിനഡിനാൽ തെരഞ്ഞെടുക്കപ്പെടുന്ന ഒരു മേല്പട്ടക്കാരനും സമുദായട്രസ്റ്റികളും അസോസ്യേഷൻ സെക്രട്ടറിയും അംഗങ്ങളായിരിക്കും. ശേഷമുള്ള അംഗങ്ങളെ ഇവരുടെ ആലോചനയോടുകൂടി മലങ്കര മെത്രാപ്പോലീത്താ നിയമിക്കുന്നതാണു്.

വിശ്വാസം, പട്ടത്വം, ഡിസിപ്ലിൻ (Faith, Order, Discipline) എന്നിവകളെ സ്പർശിക്കുന്ന യാതൊരു നിശ്ചയവും പാസ്സാക്കുന്നതിനു് ഇടവകയോഗത്തിനോ, സഭാ മാനേജിംഗ്കമ്മററിക്കോ, മെത്രാസനകൗൺസിലിനോ, മലങ്കര അസോസ്യേഷനോ അസോസ്യേഷൻ മാനേജിംഗ്കമ്മററിക്കോ അധികാരവും അവകാശവും ഇല്ലാത്തതാകുന്നു. തൽസംബന്ധമായ അധികാരം എപ്പിസ്കോപ്പൽ സിനഡിൽ നിക്ഷിപ്തമായിരിക്കുന്നതാണു്. ഈ വസ്തുത ഭരണഘടന വ്യവസ്ഥാപിതമായി പ്രഖ്യാപനം ചെയ്തിട്ടുണ്ടു്. നമ്മുടെ ഭരണഘടന എപ്പിസ്കോപ്പലാണെന്നുള്ളതിനു് ഇതു തെളിവാണല്ലോ.

മേല്പട്ടസ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പിൽ അയ്മേനികളുടെയും, പട്ടക്കാരുടെയും പരിശുദ്ധ സിനഡിന്റെയും സ്ഥാനം പ്രത്യേകം ശ്രദ്ധേയമാണു്. മേല്പട്ടസ്ഥാനത്തേക്കു തെരഞ്ഞെടുക്കപ്പെടുന്നവർ

FOR FAVOURS RECEIVED







ചിന്നമ്മ മാത്യു, — P. T. Thomas, പൂവന്തുരുത്തിൽ, കിടങ്ങന്നൂർ.
തിരുവഞ്ചൂർ.

# "മുളന്തുരുത്തി"ക്കു മുമ്പ്

(ഡീക്കൻ സി. വി. മാത്യൂസ്, പത്തനംതിട്ട)

മലങ്കര ഓർത്തഡോക്സ് സുറിയാനിസഭ മറ്റേതൊരു പൂർവ്വികസഭയെയും പോലെ എപ്പിസ്കോപ്പലാണ്. എന്നാൽ അതിന്റെ ഭരണ സംവിധാനത്തിൽ ജനങ്ങൾക്കു സമർഹമായ സ്ഥാനം കല്പിക്കപ്പെട്ടിട്ടുണ്ട്. മേല്പട്ടക്കാരും പട്ടക്കാരും ജനങ്ങളും സഭാഗാത്രത്തിന്റെ അവയവങ്ങളാണ്. ഓരോ അവയവത്തിനും അതതിന്റേതായ ചുമതലകളുള്ളപ്രകാരം ഈ മൂന്നു വിഭാഗത്തിൽ പെട്ടവർക്കും അവരവരുടേതായ ചുമതലകളുണ്ട്. മലങ്കരസഭയിൽ കാലാകാലങ്ങളിലുണ്ടായിട്ടുള്ള പ്രശ്നങ്ങളിൽ വിശ്വാസികൾ അവരുടെ കർത്തവ്യങ്ങൾ സുധീരം നിർവ്വഹിച്ചിട്ടുണ്ട് എന്ന വസ്തുത നമുക്ക് അഭിമാനകരമാണ്. ഒരു വിധത്തിൽ പറഞ്ഞാൽ എപ്പിസ്കോപ്പൽ ആധിപത്യത്തോടുകൂടി ജനായത്തവും ഈ സഭയിൽ സമഞ്ജസമായി യോജിച്ചിരിക്കുന്നു. ഈ ജനായത്ത ഭരണത്തിന്റെ വിശാലരൂപമാണ് 'മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസ്യേഷൻ.'

അസ്സോസ്യേഷന്റെ ആവിർഭാവം മുളന്തുരുത്തി സുന്നഹദോസ് (1051) മുതലാണെന്നു സാമാന്യേന പറയാമെങ്കിലും സഭാപരമായും സാമുദായികമായുമുള്ള സംഗതികളിൽ തീരുമാനമെടുക്കുന്നതിന് ഓരോ പള്ളിയിൽനിന്നും പട്ടക്കാരനെയും അദ്ദേഹത്തോടുകൂടെ ഒന്നോ അതിലധികമോ അത്മേനികളെയും വീതം തെരഞ്ഞെടുത്ത് അയച്ച് അങ്ങനെ സമ്മേളിക്കു

നമ്മുടെ വിശ്വാസാചാരങ്ങളിലും മതനിഷ്ഠയിലും തല്പരരും മാതൃകാജീവിതം നയിക്കുന്നവരും ആയിരിക്കണമെന്നതിനു തർക്കമില്ലല്ലോ. സാധാരണ ജനങ്ങളെക്കാൾ പട്ടക്കാർക്കാണ് ആ സംഗതികൾ കൂടുതൽ വ്യക്തമായി അറിയാൻ കഴിയുന്നതു്. ആ പശ്ചാത്തലത്തിലാണ് പട്ടക്കാരുടെ പ്രത്യേകയോഗം ചേർന്നു തീരുമാനം ചെയ്യുന്നതിന്റെ ആവശ്യകത മനസ്സിലാക്കേണ്ടതു്. പട്ടക്കാരുടെ യോഗം തെരഞ്ഞെടുത്തുകഴിഞ്ഞാലും മേല്പട്ടക്കാരുടെ സുന്നഹദോസിനു് പ്രസ്തുത തെരഞ്ഞെടുപ്പ് അംഗീകരിക്കാനോ നിരാകരിക്കാനോ അവകാശമുണ്ട്.

മേല്പട്ടസ്ഥാനത്തേക്കു തെരഞ്ഞെടുക്കപ്പെടുന്നവർ തെരഞ്ഞെടുപ്പിനു മുമ്പ് സാധാരണ ഒരു പള്ളി ഇടവകയുടെ വികാരിയായിരുന്നു പരിശീലനം സിദ്ധിച്ചവരല്ലെങ്കിൽ അങ്ങനെ പരിശീലനം നൽകേണ്ടതു് അത്യാവശ്യമാണെന്ന് അഭിപ്രായമുള്ളവരുണ്ട്. വേദപുസ്തകം സംബന്ധിച്ചു നല്ല ജ്ഞാനവും വൈദികവിഷയങ്ങളിൽ വൈദഗ്ദ്ധ്യവും അവർക്കുണ്ടായിരിക്കണം. മറ്റു സഭകളുടെയും ഇതര മതങ്ങളുടെയും ഉപദേശങ്ങളെപ്പറ്റിയുള്ള അറിവും അവർക്കു് അത്യാവശ്യമാണ്. ഇതിനെല്ലാം പുറമെ ആരാധനാക്രമം സംബന്ധിച്ചും, ആരാധന ഭംഗിയായും ശരിയായ രീതിയിലും നടത്തുന്നതു സംബന്ധിച്ചും നൈപുണ്യം നേടിയവരുമായിരിക്കണം. പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ശിഷ്യഗണങ്ങളിൽ പെട്ട വിദഗ്ദ്ധരായ മേല്പട്ടക്കാരും പട്ടക്കാരുമുണ്ടായിരുന്നു. എന്നാൽ ഇപ്പോൾ അങ്ങനെയുള്ളവരുടെ സംഖ്യ കേവലം അംഗുലീപരിമിതമാണ്. മേല്പട്ടസ്ഥാനം ഏറ്റുകഴിഞ്ഞു് പള്ളിക്കൂദാശ, പട്ടംകൊട, മൂറോൻകൂദാശ മുതലായവ നടത്തേണ്ടതായിവരുമ്പോൾ, കൂടെയുള്ള വൈദികരുടെ നിർദ്ദേശങ്ങൾ ആവശ്യപ്പെടേണ്ടിവരുന്നപക്ഷം അങ്ങനെയുള്ള മേല്പട്ടക്കാർ വളരെ വിഷമിക്കാനിടയാകുമെന്നുള്ളതു് നിസ്തർക്കമാണ്. ആളത്വത്തിലുള്ള യോഗ്യത, ശബ്ദഗുണം മുതലായവയും മേല്പട്ടക്കാരനുണ്ടായിരിക്കണം. കാലാനുസൃതമായി സാധാരണ ജനങ്ങളോടു് പെരുമാറുന്നതിനുള്ള കഴിവു് വളരെ ആവശ്യമാണെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. എല്ലാ യോഗ്യതകളും തികഞ്ഞവർ ചുരുക്കമാണ്. ഒരുത്തരും പരിപൂർണ്ണരല്ല. എന്നാൽ കിട്ടാവുന്നതിൽ ഏറ്റവും നല്ലവരെയാണ് മേല്പട്ടസ്ഥാനത്തേക്കു തെരഞ്ഞെടുക്കേണ്ടതു്. അതിനുള്ള സകല കരുതലുകളും ഭരണഘടനയിൽ ഉൾക്കൊള്ളിച്ചിട്ടുണ്ടെന്നുള്ളതു് നമ്മുടെ ഭരണഘടനയുടെ ഒരു പ്രത്യേകതയും നേട്ടവുമാണ്.

ന്ന പള്ളിപ്രതിപുരുഷ യോഗങ്ങൾ മുളന്തുരുത്തി സുന്നഹദോസിനു മുമ്പും ഉണ്ടായിട്ടുണ്ട്. നാം അറിയുന്നിടത്തോളം ഇങ്ങനെ കൂടിയിട്ടുള്ള ആദ്യയോഗം ഉദയംപേരൂർ സുന്നഹദോസാണ്. (1599)

സുന്നഹദോസ് സഭയുടെ പരമാധികാര സമിതിയാണ്. ആത്മികവും ലൗകികവുമായ സകല സംഗതികളും ആധികാരികമായി അദ്ധ്യവസാനം ചെയ്ത തീരുമാനമെടുക്കേണ്ട ചുമതലയാണ് സുന്നഹദോസിനുള്ളത്. സുന്നഹദോസിൽ പ്രായേണ മേല്പട്ടക്കാർക്കു മാത്രമാണ് അംഗത്വമുള്ളത്. എന്നാൽ മലങ്കരസഭ കൊല്ലവർഷം 1051 വരെയും ഒരു മേല്പട്ടക്കാരനാൽ മാത്രം ഭരിക്കപ്പെട്ടിരുന്നതിനാൽ എപ്പിസ്കോപ്പാമാർ അടങ്ങിയ ഒരു സുന്നഹദോസിന് ഇവിടെ സാദ്ധ്യതയില്ലായിരുന്നു. അതിനാൽ ജനപ്രതിനിധികളെ വിളിച്ചുകൂട്ടിയാണ തീരുമാനങ്ങൾ എടുത്തിരുന്നത്. ഇങ്ങനെയുള്ള ജനപ്രതിനിധി യോഗങ്ങൾ 'സുന്നഹദോസ്' എന്ന പേരിൽ അറിയപ്പെട്ടുന്നു. ആ നിലയിൽ അറിയപ്പെടുന്ന ആദ്യത്തെ സുന്നഹദോസ് ഉദയംപേരൂർ സുന്നഹദോസാണ്.

## 1 ഉദയംപേരൂർ സുന്നഹദോസ്

ഇതു നമ്മുടെ സഭയെ റോമീകരിക്കുന്നതിനും പറങ്കി ആധിപത്യത്തിൻകീഴിലാക്കുന്നതിനും വേണ്ടി ആർച്ചുബിഷപ്പ് മെനേസ്സിസ് വിളിച്ചു കൂട്ടിയതാണ്. പുരാതന ഓർത്തഡോക്സ് സഭയുടെ ഭരണാധികാരിയായ തോമാ അർക്കദിയാക്കോൻ ഇതിൽ പങ്കെടുത്തില്ല. കൊച്ചിയിലെ പോർട്ടുഗീസ് ഗവർണർ ഉദ്യോഗസ്ഥസംഘത്തോടും പട്ടാളക്കാരോടും കൂടി സന്നിഹിതനായിരുന്നു. കൊച്ചിയിലുണ്ടായിരുന്ന പറങ്കി വൈദികരും ഇതിൽസംബന്ധിച്ചു. ആകപ്പാടെ ഭീതിദമായ ഒരന്തരീക്ഷം. പൗർവ്വികവിശ്വാസത്തിനു നിരക്കാത്ത പലതും വിശ്വാസികളുടെമേൽ ഈ യോഗം അടിച്ചേല്പിച്ചു. നമ്മുടെ പുരാതന ആരാധനാക്രമങ്ങൾ, ചരിത്രരേഖകൾ, താളിയോലകൾ ആദിയായി മുൻകൂട്ടി ശേഖരിച്ചുവച്ചിരുന്നവയും അപ്പോൾ കിട്ടിയവയുമായവയെല്ലാം അഗ്നിയിൽ ആഹുതിചെയ്യപ്പെട്ടു. വിവാഹിതരായ വൈദികർ സ്വ ഭാര്യമാരെ ഉപേക്ഷിക്കാൻ നിർബ്ബന്ധിതരായി. 150 പട്ടക്കാരും 663 അത്മായരും ഈ യോഗത്തിൽ സന്നിഹിതരായിരുന്നതായിട്ടാണ ചരിത്രകാരനായ ഇ. എം. ഫിലിപ്പ് രേഖപ്പെടുത്തിയിരിക്കുന്നത്. ഉദയംപേരൂർ സുന്നഹദോസ് മലങ്കര ഓർത്തഡോക്സ് സഭയിന്മേൽ ഏററിവച്ച അടിമനുകം 1653–ൽ കൊച്ചി മട്ടാഞ്ചേരിയിൽവച്ചുകൂടിയ 'കൂനൻ കുരിശു' സത്യംമൂലമാണ നാം വലിച്ചെറിഞ്ഞത്". 16–ാം നൂററാണ്ടുവരെ ഏകമായിരുന്ന മലങ്കരസഭ. എന്നാൽ റോമാസഭയുടെ ആധിപത്യമാണ പിൽക്കാലത്തു പല വിഭാഗങ്ങളായി ഭാരതക്രൈസ്തവസഭ വിഭജിക്കപ്പെടുന്നതിനു ബീജാവാപം ചെയ്തതു്. ഉദയംപേരൂർ സുന്നഹദോസിന്റെ നടപടികളെ ഇന്ന റോമൻ കത്തോലിക്കരിൽതന്നെയും നല്ല ഒരു വിഭാഗം നീതീകരിക്കുന്നില്ല എന്നുള്ളതു പ്രസ്താവാർഹമാണ്.

## 2. മാവേലിക്കര സുന്നഹദോസ്

ഇൻഡ്യയിൽ അവിടവിടായി പോർട്ടുഗീസുകാർ നേടിയെടുത്ത ആധിപത്യം ഡച്ചുകാരുടെയും ബ്രിട്ടീഷുകാരുടെയും ആഗമനത്തോടുകൂടി അസ്തപ്രായമായി. ബ്രിട്ടീഷ് കമ്പനിക്കാരുടെ സുവർണ്ണകാലം. പ്രോട്ടസ്റ്റന്റു മിഷ്യനറിമാർ ഇൻഡ്യയിലെത്തി. ക്രൈസ്തവ നാമധാരികളായ ആരെയും സ്വാഗതം ചെയ്യുന്ന സന്മനസ്സാർന്ന പൂർവ്വികരായ നമ്മുടെ പിതാക്കന്മാർക്കുണ്ടായിരുന്നത്'. ഏതദ്ദേശീയമായ അവശതകൾ നമ്മുടെ പൂർവ്വികർ അനുഭവിച്ചുകൊണ്ടിരുന്ന ഒരു കാലഘട്ടം. ഭരണരംഗത്തിൽ നമുക്കു യാതൊരു സ്ഥാനവുമന്നുണ്ടായിരുന്നില്ല. അങ്ങനെയുള്ള ഒരു സന്ദർഭത്തിൽ ഒരു ക്രൈസ്തവരാജ്യമായ ബ്രിട്ടന്റെ അധീശാധികാരം രാഷ്ട്രീയമായി നമുക്ക് ആശ്വാസപ്രദമായിരുന്നു. പ്രശസ്തനായ കർണ്ണൽമൺറോ ബ്രിട്ടീഷ് റസിഡണ്ടു സ്ഥാനത്തിനും പുറമേ തിരുവിതാംകൂർ ദിവാൻ പദവും ഏറെറടുത്തു. ഇതോടുകൂടി ഏതദ്ദേശീയരായ ക്രൈസ്തവരുടെ സാമൂഹ്യനില മെച്ചപ്പെട്ടു. ഉയർന്ന ഉദ്യോഗങ്ങളിൽതന്നെ സുറിയാനിക്കാർ നിയമിക്കപ്പെട്ടു. എക്കാലവും സുറിയാനിക്കാരുടെ കൃതജ്ഞത അർഹിക്കത്തക്കവണ്ണം കർണ്ണൽ മൺറോ സുറിയാനിക്കാർക്ക് അവിസ്മരണീയനാണ്. എന്നാൽ കർണ്ണൽ മൺറോ തുറന്ന സൗഹൃദത്തിന്റെ വാതിലിലൂടെ മിഷ്യണറിമാർ സുറിയാനി സഭയുടെ ഉള്ളിലേക്കു കടന്നുവരികയാണ ചെയ്തതു്. മാർ ദീവന്നാസ്യോസ് 2–ാമന്റെ കാലത്തു് ആരംഭിച്ച ഈ സൗഹൃദം മാർ ദീവന്നാസ്യോസ് 4–ാമന്റെ കാലമായപ്പോഴേക്കും വളരെ വർദ്ധിച്ചിരുന്നു. പഴയ സിമ്മനാരിയിലെ വൈദിക വിദ്യാഭ്യാസത്തിലും പാഠപദ്ധതിയിലുമെല്ലാം മിഷ്യനറിമാരുടെ കൈകടത്തലുകൾ അനുഭവപ്പെട്ടു. പള്ളികളിൽ മിഷ്യണറിമാർക്കു പ്രസംഗിക്കാൻ ലഭിച്ച അനുവാദം അവരുടെ നവീകരണ വിശ്വാസപ്രചരണത്തിനുപയോഗിച്ചു തുടങ്ങി. നാം അത്യന്തം വിലമതിക്കുന്ന വിശ്വാസസത്യങ്ങൾ: വി: ദൈവമാതാവിനോടും പരിശുദ്ധന്മാരോടുമുള്ള മദ്ധ്യസ്ഥത, വാങ്ങിപ്പോയവർക്കുവേണ്ടിയുള്ള പ്രാർത്ഥന, വി: കർബ്ബാന കർത്താവിന്റെ സാക്ഷാൽ തിരുശരീരരക്തങ്ങളാണെന്നുള്ളതു് ഇവയെല്ലാം അന്ധവും അബദ്ധവുമെന്നു മിഷ്യണറിമാർ പഠിപ്പിച്ചു തുടങ്ങി. മാർ ദീവന്നാസ്യോസ് 4–ാമൻ

അദ്ദേഹത്തിന്റെ ഭദ്രാസനപ്പള്ളിയായ കോട്ടയംചെറിയപള്ളിയിൽ വി: കുർബ്ബാന അർപ്പിച്ചുകൊണ്ടിരിക്കവേ പിറ്റു് എന്ന മിഷ്യനറി ആ പഴയ സെമിനാരിയിലെത്തി നമ്മുടെ അനേകം പുസ്തകങ്ങളും പുരാതന രേഖകളും മറ്റും ബലമായി കവർന്നുകൊണ്ടുപോയി. റവ. പിററിന്റെ ഈ പ്രവൃത്തി എത്രയും ധിക്കാരപരവും നീതിവിരുദ്ധവുമായിരുന്നു എന്ന പിന്നീടുവന്ന പല മിഷ്യനറിമാരും രേഖപ്പെടുത്തിയിട്ടുണ്ടു്. പിററിന്റെയും മററും ഈ കയ്യേറ്റക്രമത്തെപ്പററി മെത്രാപ്പോലീത്താ ആംഗ്ലേയ സഭയുടെ കൽക്കത്താ മെത്രാപ്പോലീത്തായായ ഡോ. വിൽസനെയും അന്നത്തെ ബ്രിട്ടീഷ് റെസിഡണ്ടിനെയും എഴുതി അറിയിച്ചു.

ബിഷപ്പ് വിൽസൻ 1835-ൽ കോട്ടയത്തെത്തി മാർ ദീവന്നാസ്യോസുമായി കണ്ടുമുട്ടി. യോജിപ്പിനു ചില വ്യവസ്ഥകൾ ഉന്നയിച്ചു. അവയും മിഷ്യനറിമാരുടെ ഉപദേശങ്ങൾക്കനുയോജ്യമായിരുന്നു. ലൗകികമായ ചില ആനുകൂല്യങ്ങൾ അദ്ദേഹം വാഗ്ദാനം ചെയ്യാതിരുന്നില്ല. പക്ഷെ, സത്യവിശ്വാസം എന്നേക്കുമായി കൈവിടപ്പെടുന്നതിനുള്ളതായിരുന്നു അദ്ദേഹത്തിന്റെ പ്രേരണ. ഇത്തരുണത്തിൽ സത്യവിശ്വാസം സംരക്ഷിക്കുവാൻതന്നെ സാക്ഷാൽ ഇടയനായ മാർ ദീവന്നാസ്യോസ് 4-ാമൻ നിശ്ചയിച്ചു. അതിനുവേണ്ടിയാണ് അദ്ദേഹം 1836-ൽ മാവേലിക്കരവച്ചു പള്ളിപ്രതിപുരുഷയോഗം വിളിച്ചുകൂട്ടിയതു്. ഈ യോഗത്തിൽ തൊഴിയൂർ മെത്രാപ്പോലീത്താ മാർ കൂറിലോസും സന്നിഹിതനായിരുന്നു. മാവേലിക്കര സുന്നഹദോസ് ഏക ശബ്ദത്തിൽ ബിഷപ്പ് വിൽസന്റെ നിർദ്ദേശങ്ങളെ തള്ളിക്കളഞ്ഞു. എന്തു ത്യാഗം സഹിച്ചും സത്യവിശ്വാസം സംരക്ഷിക്കുവാൻ പ്രതിനിധികൾ ദൃഢനിശ്ചയം ചെയ്തു. ചരിത്ര പ്രസിദ്ധമായ മാവേലിക്കര പടിയോല രൂപം ധരിച്ചതു് ഈ അസ്സോസ്യേഷനിൽവച്ചാണു്. അങ്ങനെ സത്യവിശ്വാസം സംരക്ഷിതമായി. എങ്കിലും മിഷ്യനറിമാർ നവീകരണോദ്യുക്തരായി പ്രവർത്തിച്ചുകൊണ്ടിരുന്നു. തൽഫലമായിട്ടാണു സി. എം. എസ്സ്. സമുദായം ഇവിടെ ആവിർഭവിച്ചതു്. മാത്രമല്ല, അവരുടെ വിശ്വാസപ്രകാരം നവീകരണമേർപ്പെടുത്തിയ ഒരു പുതിയ സഭാവിഭാഗം പിന്നീടു പ്രത്യേകമായി രൂപം ധരിക്കുകയും ചെയ്തു.

ഉദയംപേരൂർ സുന്നഹദോസ്, അടിമനുകം ശ്ലൈഹികവും പുരാതനവുമായ മലങ്കരസഭയുടെ ചുമലിലേററുന്നതായിരുന്നു. എന്നാൽ മാവേലിക്കര സുന്നഹദോസാകട്ടെ, ഈ സഭയിന്മേൽ പ്രോട്ടസ്റ്റന്റു മിഷ്യനറിമാർ ഏററിവച്ച അടിമനുകം എടുത്തു് എറിയുന്നതായിരുന്നു. ഉദയംപേരൂർ സുന്നഹദോസ് കാലത്തും തുടർന്നും വിശ്വാസ സംരക്ഷണാർത്ഥം മലങ്കരസഭയ്ക്കു ധീരനേതൃത്വം കൊടുക്കുന്നതു്, തോമ്മാ അർക്കദിയാക്കോനാണ്. പീരങ്കിയുടെയും, പട്ടാളത്തിന്റെയും അകമ്പടി പറങ്കിനേതാക്കന്മാർക്കുണ്ടായിരുന്നിട്ടും സ്വപ്രാണനെപ്പോലും വകവയ്ക്കാതെ അദ്ദേഹം വിദേശമേധാവിത്വത്തോടു ചെറുത്തുനിന്നു. അതിന്റെ ഫലമായി അദ്ദേഹം വളരെയേറെ പീഡകളനുഭവിച്ചു. റോമിന്റെ പ്രതാപമോ, പോർട്ടുഗീസ് ശക്തിയോ നശ്വരമായിരുന്ന നേട്ടങ്ങളെ അദ്ദേഹം തൃണവൽഗണിച്ചു. ആദിമ നൂററാണ്ടുകളിലെ പുണ്യപിതാക്കന്മാരെപ്പോലെ അദ്ദേഹം ധീരനായി കാണപ്പെട്ടു. പട്ടിണി കിടന്നും, തന്നെ വധിച്ചുകളയാനുള്ള തന്ത്രങ്ങളെപ്പോലും അതിജീവിച്ചും അദ്ദേഹം വിശ്വാസത്തിന്റെ നല്ല പോർ പൊരുതി. നിശ്ചയമായും ഒരു പരിശുദ്ധൻ എന്നു സഭ പ്രഖ്യാപിച്ചു് ആദരിക്കയും മദ്ധ്യസ്ഥതയർത്ഥിക്കയും ചെയ്യേണ്ട ഒരു മഹാ പരിശുദ്ധൻതന്നെയാണു്. 1-ാം മാർത്തോമ്മാമെത്രാനായിത്തീർന്ന ഈ അർക്കദിയാക്കോൻ. അദ്ദേഹത്തിന്റെയും, വിശ്വസ്തന്മാരായ അനുയായിക

# ഏശായായുടെ ക്രിസ്തുമസ് ഗാനം

(ബഥാന്യൻ)

'നമുക്ക് ഒരു ശിശു ജനിച്ചിരിക്കുന്നു. നമുക്കു' ഒരു പുത്രൻ നൽകപ്പെട്ടിരിക്കുന്നു' ഏശാ. 9:6

ഒരു ശിശുവിൻെറ ജനനം ഒരു കുടുംബത്തെ സംബന്ധിച്ചിടത്തോളം വലിയ സന്തോഷകരമാണ്; ഒരു പുത്രനെങ്കിൽ അതിയായ സന്തോഷവും, ആദ്യജാതനെങ്കിൽ ഏററം സന്തോഷംതന്നെ. ബന്ധുമിത്രാദികളുടെ സന്ദർശനങ്ങളും, അനുമോദനങ്ങളും, സമ്മാനങ്ങളും സർവ്വസാധാരണയാണല്ലൊ. ദൈവാശ്രയമുള്ളവരെങ്കിൽ പ്രത്യേകിച്ച് കൃതജ്ഞതാർപ്പണത്തിൻെറയും അവസരമത്രെ. ലോകാരംഭംമുതൽ ഇതു ദൃശ്യമാണ്. ഇസഹാക്കിൻെറ മുലകുടി മാറിയപ്പോഴം അബ്രഹാം വലിയ വിരുന്നൊരുക്കി ആനന്ദിച്ചു. റിബേക്കായും റാഹേലുമെല്ലാം പുത്രലാഭത്തിന് അതിയായി വാഞ്ഛിച്ചു. കേവലം സ്വാഭാവികമായ ഒരു വാഞ്ഛ എന്നതിലുപരിയായി ഇതിലെല്ലാം ഒരു വലിയ രഹസ്യം അന്തർലീനമായിരുന്നു. അവരുടെ സന്തതിപരമ്പരയിൽനിന്ന് 'സർപ്പത്തിൻെറ തലയെ ചതയ്ക്കുന്ന സ്ത്രീയുടെ സന്തതി' അഥവാ

---

ളുടെയും ഭക്തിയും, വിശ്വാസവും, ത്യാഗവുമാണ് ഈ സഭയുടെ നിലനിൽപ്പിനു ഹേതുവായിത്തീർന്നതു്.

മാവേലിക്കരെ സുന്നഹദോസിൻെറ അദ്ധ്യക്ഷനായി നിന്ന് സത്യവിശ്വാസം സംരക്ഷിച്ച ചേപ്പാട്ടു മാർ ദീവന്നാസ്യോസും തുല്യ പ്രാധാന്യതയോടെ സ്മരിക്കപ്പെടേണ്ടതാണ്. ബ്രിട്ടീഷ് അധീശാധികാര പിൻതുണയുള്ള പ്രബലന്മാരായ മിഷ്യണറിമാരോടും, അവരെ അനുകൂലിക്കുന്നവരായി സമുദായത്തിനുള്ളിൽതന്നെയുള്ളനേററവരോടും ഏക സമയം ധർമ്മസംരക്ഷണാർത്ഥം അദ്ദേഹം എതിർത്തുനിന്നു. സ്വന്ത അധികാരത്തിനും ശക്തിക്കും വേണ്ടിയല്ല അദ്ദേഹം നിലകൊണ്ടതു്. പ്രത്യുത, സഭയുടെ വിശ്വാസ സംരക്ഷണത്തിനുവേണ്ടിമാത്രം. മിഷ്യണറിമാരിൽനിന്നും പ്രതാപവാനായ മത്യൂസ് മാർ അത്താനാസ്യോസിൽനിന്നും വളരെയേറെ ഞെരുക്കങ്ങളും സഹിക്കേണ്ടി വന്നിട്ടും അവസാനം, കടുത്തദാരിദ്ര്യദുഃഖം തന്നെ നേരിട്ടിട്ടും അദ്ദേഹം അവയൊന്നും വകവയ്ക്കാതെ ധീരമായി നിലകൊണ്ടു. ഏററം ആപല്ക്കരമായ ഘട്ടങ്ങളിൽ ദൈവത്താൽ നിയോഗിക്കപ്പെട്ട രണ്ടു പിതാക്കന്മാരാണ് 1–ാം മാർത്തോമ്മായും 4–ാം ദീവന്നാസ്യോസായ ചേപ്പാട്ടു തിരുമേനിയും.

സത്യവിശ്വാസത്തെ നിലനിർത്തി ഉറപ്പിച്ചവിദേശ പിതാക്കന്മാരുടെ ഒരു നീണ്ട പട്ടിക നമ്മുടെ കുർബ്ബാനയിലെ 5–ാം തുബ്ദേനിലുണ്ടു്. അതേപ്രാധാന്യത്തോടും ഭക്തിയോടുംകൂടി ഈ രണ്ടു പിതാക്കന്മാരുടെ പാവനനാമങ്ങളും 5–ാം തുബ്ദേനിൽ ചേർത്തു സഭയുള്ള കാലത്തോളം ഒപ്പം സ്മരിക്കാൻ നാം ബാദ്ധ്യസ്ഥരാണ്. നമ്മുടെ പരിശുദ്ധ സുന്നഹദോസിൻെറ സത്വരശ്രദ്ധ ഇതിൽ പ്രത്യേകം പതിയേണ്ടതാണ് എന്നുകൂടി വിനയപൂർവ്വം പ്രസ്താവിച്ചുകൊള്ളട്ടെ.

---

## FOR FAVOURS RECEIVED









Kunjamma Varghese. — Valsamma Varghese. — A Firm Believer, Kattukampal. — Aleyamma, Cochin.

ലോകരക്ഷകൻ ഉല്പാദിതനാകമെന്നുള്ളതുതന്നെ.

ഈ പ്രത്യാശകളുടെയെല്ലാം നിവർത്തിയും ആനന്ദത്തിന്റെ പൂർണ്ണതയും ദൈവപുത്രന്റെ തിരുവവതാരത്തിലത്രെ ദൃശ്യമാകുന്നതു്. ആയതിനാൽ ഭൂജാതം ചെയ്തിട്ടുള്ള സകല ശിശുക്കളുടേതിലും ഏററം അധികം ആനന്ദത്തോടെ യേശുകുമാരന്റെ ജന്മദിനം ആഘോഷിക്കപ്പെടുന്നു. സന്തോഷഗാനങ്ങൾ ഭൂമിയിൽ മാത്രമല്ല സ്വർഗ്ഗത്തിലും ആലപിക്കപ്പെടുന്നു. മാലാഖമാർ ആട്ടിടയന്മാരെ ആ സ്തുതിഗീതം പഠിപ്പിക്കുന്നു. 'അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം, ഭൂമിയിൽ സമാധാനം, മനുഷ്യർക്കു് നല്ല ശരണം'. സ്വർഗ്ഗവും ഭൂമിയും ഒരുപോലെ സന്തോഷിക്കുന്ന ഈ വലിയ പെരുനാളിൽ എന്റെ ആത്മാവേ, അവരോടൊന്നിച്ചു് നീയും ആനന്ദം കണ്ടെത്തുന്നുണ്ടോ? ദൈവത്തിനു മഹത്വം പാടുന്നുണ്ടോ? ഇല്ലെങ്കിൽ നിന്റെ ജീവിതത്തിൽ എന്തോ തകരാറു ഭവിച്ചിട്ടുണ്ടെന്നുള്ളതു സ്പഷ്ടമത്രെ. നിന്റെ തെററുകളെ കണ്ടുപിടിച്ചു് പരിഹരിച്ചു് ഒരു പുതിയ അദ്ധ്യായത്തിനു തുടക്കം കുറിക്കുവാൻ തീരുമാനിക്കുക.

മുകളിൽ പ്രസ്താവിച്ചതു് മാലാഖമാരുടെ ക്രിസ്തുമസ്സു് ഗാനമെങ്കിൽ, ഈ ദിവ്യശിശുവിന്റെ ജനനത്തിനു് അനേക വർഷങ്ങൾക്കു മുമ്പു് പരിശുദ്ധാത്മാവു് ഏശായാദീർഘദർശി മുഖാന്തിരം ആലപിച്ച ഗീതമാണു് ഇന്നത്തെ നിന്റെ ധ്യാനവിഷയം. 'നമുക്കു് ഒരു ശിശു ജനിച്ചിരിക്കുന്നു; നമുക്കു് ഒരു പുത്രൻ നൽകപ്പെട്ടിരിക്കുന്നു'. ശിശു ജനിച്ചിരിക്കുന്നു; പുത്രൻ നൽകപ്പെട്ടിരിക്കുന്നു: ഇവ തമ്മിലുള്ള വ്യത്യാസം വളരെ ശ്രദ്ധാർഹമാണു്. എന്തെന്നാൽ താൻ പൂർണ്ണമനുഷ്യനും പൂർണ്ണദൈവവുമാകുന്നു. മനുഷ്യൻ എന്ന നിലയിൽ താൻ ജനിച്ചിരിക്കുന്നു. പരിശുദ്ധ കന്യകയിൽനിന്നും പുരുഷസംബന്ധം കൂടാതെ, പരിശുദ്ധാത്മാവിനാൽ താൻ അവതീർണ്ണനായിരിക്കുന്നു. കാലങ്ങൾക്കു് അതീതനായവൻ കാലാധീനനായിരിക്കുന്നു; ഒരു ചരിത്രപുരുഷനായിത്തീർന്നിരിക്കുന്നു. എന്നാൽ ദൈവമെന്ന നിലയിൽ തനിക്കു് ആരംഭവുമില്ല, അവസാനവുമില്ല. നിത്യനായി സ്ഥിതിചെയ്യുന്നു. കാലങ്ങൾക്കു മുമ്പെ പിതാവിൽനിന്നു് നിത്യനായി ജനിച്ച ഈ നിത്യപുത്രനാണു് നമുക്കു് നൽകപ്പെട്ടിരിക്കുന്നതു്. വി. കന്യകയുടെ പാൽത്തുള്ളികളെ മുത്തികുടിക്കുന്ന ഈ ശിശു അഖിലാണ്ഡത്തെയും തന്റെ ഉള്ളംകൈയ്യിൽ വഹിക്കുന്ന ദൈവപുത്രനാണു്; മാലാഖമാർ തന്റെ സന്നിധിയിൽ ഭയത്തോടും വിറയലോടുംകൂടെ നില്ക്കുന്നു. എന്റെ ആത്മാവേ, ആ ആട്ടിടയന്മാരോടും വിദ്വാന്മാരോടും ചേർന്നു് നീയും അവനെ വന്ദിക്കുക, ആരാധിക്കുക, നേർച്ചകാഴ്ചകളർപ്പിക്കുക, അതോടുകൂടെ നിന്റെ ഹൃദയത്തെയും. എന്റെ യേശുവേ, എന്നെ മുഴുവനായി നിനക്കു് ഞാൻ സമർപ്പിക്കുന്നു. എന്റെ ശരീരത്തെയും എന്റെ ആത്മാവിനെയും, എന്റെ ബുദ്ധിയെയും എന്റെ മനസ്സിനെയും, എനിക്കുള്ള സർവ്വത്തെയും തന്നെ. എന്റെ നിസ്സാരമായ കാഴ്ചയെ നീ അംഗീകരിക്കണമെ.

ആർക്കാണു് ഈ പുത്രൻ നൽകപ്പെട്ടിരിക്കുന്നതു്? ഒന്നാമതായി വി. കന്യകമറിയാമിനു്; പിന്നീടു് ആദാമിനും അവന്റെ സകല സന്തതികൾക്കുംതന്നെ. ദൈവപുത്രൻ മനുഷ്യജാതിക്കു് ദാനമായി നൽകപ്പെട്ടിരിക്കുന്നു. അവൻ നമ്മുടെ കുലത്തിൽവന്നു് ജാതനായിരിക്കയാൽ നാം തന്നോടു് രക്തബന്ധമുള്ളവരാണു്. എന്റെ ആത്മാവേ, ഇതു് നിനക്കു് എത്ര അഭിമാനകരം! നിന്റെ വംശാവലിയുടെ രേഖകൾ നിനക്കു് ലഭ്യമായിരുന്നെങ്കിൽ യേശുവുമായി ഇത്രാമത്തെ തലമുറക്കാരാണെന്നു്—വളരെ വിദൂരമെങ്കിലും —മനസ്സിലാക്കാമായിരുന്നു. അവൻ നിന്റെ ജ്യേഷ്ഠസഹോദരനാണു്; നിന്റെ അസ്ഥിയിൽനിന്നു് അസ്ഥിയും മാംസത്തിൽനിന്നു് മാംസവും തന്നെ. പാപമൊഴികെ എല്ലാ കാര്യങ്ങളിലും നിന്നോടു് താദാത്മ്യം പ്രാപിച്ചിരിക്കുന്നു. 'ദൂതന്മാരെ സംരക്ഷണം ചെയ്‌വാനല്ല, അബ്രഹാമിന്റെ സന്തതിയെ സംര

# യേശുനാഥന്റെ പൂന്തോട്ടം

തകാഷിയുടെയും മോമോത്താരോയുടെയും കഥ നിങ്ങൾ കേട്ടു. തമാശക്കാരൻ വല്യപ്പച്ചന്റെ കഥയും നിങ്ങൾ കേട്ടുകഴിഞ്ഞു. കഥ പറഞ്ഞും പാട്ടുപാടിയും ഉല്ലാസമായിക്കഴിയുന്ന എന്റെ കുഞ്ഞനുജന്മാരേ....കുഞ്ഞനുജത്തിമാരേ...ഇപ്രാവശ്യം നിങ്ങളോട് ഒരു ക്രിസ്തുമസ് കഥപറയാം.

ക്രിസ്തുമസ്! ലോകം മുഴുവൻ ആഹ്ലാദിക്കുന്ന പുണ്യ ദിനത്തെപ്പററി പണ്ടൊരിക്കൽ കുഞ്ഞിച്ചായൻ എഴുതിയിരുന്നതു് നിങ്ങളിൽ ചിലരെങ്കിലും ഓർമ്മിക്കുന്നുണ്ടാവും.

വീണ്ടും ഇതാ ഒരിക്കൽകൂടി ക്രിസ്തുമസ് വരുന്നു. യേശുനാഥന്റെ ജന്മദിനം കൊണ്ടാടാൻ ലോകത്തെ

ക്ഷണം ചെയ്‌വാനത്രെ അവൻ വന്നതു്" (എബ്രാ. 2: 6). ദൈവത്തിനു് മനുഷ്യനോടുള്ള സ്നേഹം എത്ര വലുതു്! എന്റെ ആത്മാവേ, നിന്റെ ഈ ജ്യേഷ്ഠസഹോദരനോടു് നിനക്കു വേണ്ടത്ര സ്നേഹമുണ്ടോ? കൃതജ്ഞതയുണ്ടോ?

'എന്നെ സ്നേഹിക്കുന്നവൻ എന്റെ കല്പനകളെ പ്രമാണിക്കും' എന്നു് താൻ കല്പിച്ചിരിക്കുന്നു. നീ സ്നേഹിക്കുന്ന ആളിന്റെ ഇഷ്ടം ചെയ്യുന്നതു് നിനക്കു് എത്ര സന്തോഷപ്രദമാണു്! യേശുവിന്റെ ഇഷ്ടം ചെയ്യുന്നതിലാണോ നീ ആനന്ദം കണ്ടെത്തുന്നതു്? അതോ ലോകസുഖങ്ങളിലോ? 'എന്റെ ഇഷ്ടം ചെയ്യുന്നവനെല്ലാം എന്റെ സഹോദരനും സഹോദരിയും മാതാവുമാകുന്നു' എന്നു് താൻ വീണ്ടും കല്പിച്ചിരിക്കുന്നു. കേവലം ശാരീരികബന്ധത്തെക്കാൾ ഉപരിയായ ആത്മീയബന്ധത്തെയാണു് ഇവിടെ സൂചിപ്പിക്കുന്നതു്. ജഡപ്രകാരം വി. കന്യകയിൽ താൻ വസിച്ചതുപോലെ നിന്നിൽവന്നു് വസിക്കുവാൻ താൻ ആഗ്രഹിക്കുന്നു. ക്രിസ്തുമസ്സിന്റെ ഈ ദിവസങ്ങളിൽ നിന്റെ ഹൃദയത്തിന്റെ വാതുക്കൽ അവൻ വന്നു മുട്ടുന്നു. 'മകനെ, മകളെ നിന്റെ ഹൃദയം എനിക്കായി തുറന്നുതരിക' എന്നു് കേണപേക്ഷിക്കുന്നു. ഈ ഇമ്പമേറിയ സ്വരം നീ കേൾക്കുമോ? അവനായി തുറന്നുകൊടുക്കുമോ? അവൻ അവിടെ വന്നു പാർക്കട്ടെ. എന്റെ യേശുവേ, നീ വരണമെ. എന്നിൽവന്നു വസിക്കണമെ. എന്നെ മുഴുവനും നിന്റെ വകയാക്കണമെ. എന്നെ രൂപാന്തരപ്പെടുത്തണമെ. 'മനുഷ്യനെ ദൈവമാക്കുവാൻ ദൈവം മനുഷ്യനായി അവതരിച്ചു' എന്നു് വി. ആഗസ്തീനോസ് പറയുന്നതു് നിന്നിലും അന്വർത്ഥമായിത്തീരട്ടെ.

വി. കന്യകമറിയാം തന്റെ ഉദരത്തിൽ വസിക്കുന്ന ദിവ്യഉണ്ണിയെ ഒരു നോക്കു കാണുവാൻ എത്ര വാഞ്ഛയോടെ കാത്തിരുന്നു! ബേത്‌ലഹേമിലെ പുൽത്തൊട്ടിയിൽ അവനെ കാണുകയും ആ തന്റെ ഓമനമകനെ വാരിക്കോരി പുണരുകയും, താലോലിക്കുകയും, പാലൂട്ടി ആശ്വസിപ്പിക്കുകയും, താരാട്ടുപാടി ഉറക്കുകയും ചെയ്യുന്നു. അവളുടെ സ്രഷ്ടാവും ദൈവവുമെന്ന നിലയിൽ അവനെ വന്ദിക്കുകയും ആരാധിക്കുകയും ചെയ്യുന്നു. എന്റെ ആത്മാവേ, നിന്റെ നാഥൻ ഇതാ അപ്പത്തിന്റെ ഭവനമെന്നർത്ഥമുള്ള ബേത്‌ലഹേമാകുന്ന ദൈവാലയത്തിൽ വി. കുർബ്ബാനയിൽ സന്നിഹിതനായിരിക്കുന്നു. മാലാഖമാരോടും വി. മാതാവിനോടും പരിശുദ്ധന്മാരോടും ചേർന്നു് നീയും അവനെ വന്ദിക്കുക, ആരാധിക്കുക, സ്തോത്രഗീതങ്ങൾ പാടുക; മാത്രമല്ല, അവന്റെ തിരുശരീരരക്തങ്ങൾ ഭക്ഷിച്ചു കുടിച്ചു് ജീവനും ശക്തിയും പ്രാപിക്കുകയും ചെയ്ക. അവൻ നിന്നിൽവന്നു വസിക്കുകയും നിന്നെ അവനിലേക്കു് രൂപാന്തരപ്പെടുത്തുകയും ചെയ്യട്ടെ. ഇപ്രകാരമായാൽ നിന്നിൽ അവനെ നീ കാണും; അവന്റെ കണ്ണുകൾകൊണ്ടു് മററുള്ളവരിലും അവനെ നീ കാണും. യേശുവിന്റെ ഈ ഇളയ സഹോദരങ്ങളോടു് നീ സ്നേഹപൂർവ്വം വർത്തിക്കുകയും അവരുടെ തെററുകളെ ക്ഷമിക്കുകയും അവരുടെ നന്മയ്ക്കായി ഹൃദയപൂർവ്വം ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും കഴിവതു പ്രവർത്തിക്കുകയും ചെയ്യും. അപ്രകാരമാണു് നിന്റെയും അവരുടെയും ജ്യേഷ്ഠസഹോദരനായ യേശുവിനു് നീ ആശ്വാസവും ആനന്ദവും പകർന്നുകൊടുക്കേണ്ടതു്. അതു് നിനക്കും ആനന്ദകാരണമായിത്തീരും.

വി. കുർബ്ബാനയിൽ സന്നിഹിതനായിരിക്കുന്ന എന്റെ യേശുവേ, നിന്റെ സ്നേഹത്തിനു് ഞാൻ നന്ദിപറയുന്നു, നിന്നെ ഞാൻ വന്ദിക്കുന്നു. എനിക്കു് യോഗ്യതയില്ലെങ്കിലും നീ എന്നിൽവന്നു വസിച്ചു് എന്നെ രൂപാന്തരപ്പെടുത്തണമെ. നിന്റെ സ്നേഹംകൊണ്ടു് എന്നെ നിറയ്ക്കണമെ. അപ്പോൾ ഞാൻ നിനക്കു് സദൃശനായിത്തീരും. നിന്റെ സ്നേഹപ്രവൃത്തിയെ ഞാൻ ഈ ലോകത്തിൽ തുടരുകയും ചെയ്യും.

മ്പാടും ഉണ്ണിക്കിടാങ്ങൾ ഒരുങ്ങുകയാണ്.

ആകാശത്തിലും ഭൂമിയിലും ഒരുപോലെ നക്ഷത്ര വിളക്കുകൾ തെളിഞ്ഞുകത്തുന്ന ഈ ആഹ്ളാദ ദിവസത്തെപ്പററി എത്രയെഴുതിയാലും കുഞ്ഞിച്ചായന്ന മതിയാകയില്ല.

പക്ഷേ കഥകൾ കേൾക്കാൻ കൊതിച്ചുകൊതിച്ചിരിക്കുന്ന നിങ്ങളോട് മററു കാര്യങ്ങൾ അധികം പറയുന്നത് ശരിയായിരിക്കയില്ല എന്ന് കുഞ്ഞിച്ചായനറിയാം. അതുകൊണ്ട് കഥ കേൾക്കാൻ ഒരുങ്ങിക്കൊള്ളൂ.

കുന്നുകളും താഴ്‌വരകളും നിറഞ്ഞ മനോഹരമായ ഒരു കൊച്ചു ഗ്രാമത്തിൽ 'സോസോ' എന്ന ഒരാട്ടിടയൻ പാർത്തിരുന്നു. മാതളപ്പഴംപോലുള്ള ചുണ്ടുകളും, നീലിമയാർന്ന ചുരുൾമുടിയും, പ്രഭാതനക്ഷത്രത്തിന്റെ തിളക്കമുള്ള കണ്ണുകളും സോസോയുടെ പ്രത്യേകതകൾ ആയിരുന്നു.

സോസോ ഒരു നല്ല പാട്ടുകാരനായിരുന്നു. രാക്കുയിലുകൾപോലും സോസോയുടെ പാട്ടുകേട്ട് നിശ്ശബ്ദരായിരുന്നിട്ടുണ്ട്.

കാട്ടുപക്ഷികളുടെയും, കാട്ടരുവികളുടെയും പാട്ടുകൾ കേൾക്കുമ്പോൾ പുതിയ പുതിയ പാട്ടുകൾ സോസോയുടെ ഹൃദയത്തിൽ ഉയർന്നുവരും.

കൊച്ചു ദൈവദൂതൻ എന്നാണ് ആട്ടിടയന്മാരുടെ നേതാവായ എഫ്റേം സോസോയെ വിളിച്ചിരുന്നത്. വെള്ളിക്കമ്പികൾപോലെ നരച്ച നീണ്ട താടിയുള്ള വൃദ്ധനായ എഫ്റേം ഒരു വലിയ ഭക്തനായിരുന്നു. ചിലപ്പോൾ എഫ്റേമും കൂട്ടുകാരായ ആട്ടിടയന്മാരും അവരുടെ സ്വന്തം ഗ്രാമം വിട്ട് വളരെദൂരെ സഞ്ചരിക്കുമായിരുന്നു.

പുല്ലുകൾ തഴച്ചുവളരുന്ന പുതിയ പുതിയ മേച്ചിൽപ്പുറങ്ങൾ തേടി അലയുന്ന ആ ആട്ടിടയന്മാർ വല്ലപ്പോഴും മാത്രമേ തങ്ങളുടെ സ്വന്തം വീടുകളിൽ പോകയുള്ളൂ. ക്രിസ്തുമസ്സ് കാലത്ത് തീർച്ചയായും അവർ തങ്ങളുടെ ഗ്രാമത്തിൽ വന്നെത്തും. അന്ന് ആ ആട്ടിടയന്മാരുടെ ഗ്രാമത്തിൽനിന്നും ആനന്ദഗാനങ്ങൾ ഉയരും.

ആ ഗ്രാമീണ ജനങ്ങൾ കൂട്ടമായി ദേവാലയത്തിൽ പോകും, ആരാധനയിൽ സംബന്ധിക്കും.

ദേവാലയത്തിൽ മടങ്ങിയെത്തിക്കഴിഞ്ഞാൽ ഒരു പൊതുസ്ഥലത്ത് ഒന്നിച്ചുകൂടും. വിഭവ സമൃദ്ധമായ സദ്യയിൽ അവർ ഒന്നുചേർന്നു പങ്കുകൊള്ളും. സദ്യകഴിഞ്ഞാൽ പാട്ടും നൃത്തവും ആയി അവർ സമയം ചെലവിടും. പുൽക്കൂട്ടിലെ പുണ്യശിശുവിനെ പററിയുള്ള നാടകങ്ങളും അന്നുണ്ടായിരിക്കും.

വീണ്ടും പതിവുപോലെ 'ക്രിസ്തുമസ്കാലം' വന്നു. ക്രിസ്തുമസ് ആഘോഷിക്കുവാൻ നാടായനാടെല്ലാം അണിഞ്ഞൊരുങ്ങുകയാണ്, ആട്ടിടയന്മാർ തങ്ങളുടെ ഗ്രാമങ്ങളിലേക്കു പോകുവാൻ ഭാണ്ഡം മുറുക്കി, ഏഴു ദിവസത്തെ കാൽനട യാത്രകൊണ്ടു മാത്രമെ അവർ ഗ്രാമത്തിൽ എത്തിച്ചേരുകയുള്ളൂ. മൂന്നു ദിവസം കഴിഞ്ഞു. വൃദ്ധനായ എഫ്റേം ക്ഷീണം കൊണ്ട് അവശനായി. ഒരടിപോലും നടക്കുവാനുള്ള ശക്തി ആ വൃദ്ധനുണ്ടായിരുന്നില്ല. യുവാക്കളായ ആട്ടിടയന്മാർക്ക് തങ്ങളുടെ ഗ്രാമത്തിലേക്കു പോകുവാൻ തിടുക്കമായി. ബന്ധുജനങ്ങളോടൊത്തു ക്രിസ്തുമസ് ആഘോഷിക്കുന്നതിനെപററി മാത്രമായിരുന്നു അവരുടെ ചിന്ത.

വൃദ്ധനായ എഫ്റേമിനെ ശുശ്രൂഷിച്ചുകൊണ്ടു താനവിടെ കഴിഞ്ഞുകൊള്ളാമെന്നു സോസോ പറഞ്ഞു. എഫ്റേമിനെയും സോസോയെയും ഒഴിച്ചുള്ള മററ് ആട്ടിടയന്മാരെല്ലാം ഗ്രാമത്തിലേക്കുമടങ്ങി. തങ്ങളുടെ ബന്ധുജനങ്ങൾക്കുള്ള സമ്മാനങ്ങൾ എഫ്റേമും സോസോയും കൂട്ടുകാരുടെ കൈവശം കൊടുത്തയച്ചു.

ഒരു കൊച്ചു കൂടാരത്തിൽ വൃദ്ധനായ എഫ്റേമിനെ ശുശ്രൂഷിച്ചുകൊണ്ടു സോസോ കഴിയുകയാണ്. വൃദ്ധനെ ആശ്വസിപ്പിക്കുന്നതിനുവേണ്ടി മധുരമധുരമായ ഗാനം സോസോ, പാടി. വൃദ്ധനായ എഫ്റേമിന്റെ കണ്ണുകൾ നിറഞ്ഞുതുളുമ്പി. പതറാത്ത ശബ്ദത്തിൽ എഫ്റേം സോസോയുടെ പാട്ടുകൾ ഏററുപാടി.

പൂമരത്തോപ്പിലും മൈലാഞ്ചിക്കാട്ടിലും ചുററിസഞ്ചരിച്ചിരുന്ന ഒരിളങ്കാററ് കൂടാരപ്പാളികളിലൂടെ

കടന്നുവന്നു് ആട്ടിടയന്മാരെ ആശ്വസിപ്പിച്ചു. അപ്പോഴും സോസോ പാടിക്കൊണ്ടിരുന്നു,

ക്രിസ്തുമസ് രാത്രി വന്നെത്തി. തങ്ങളുടെ ഗ്രാമത്തെക്കുറിച്ചും ക്രിസ്തുമസാഘോഷത്തെക്കുറിച്ചും ആ ആട്ടിടയന്മാർ ചിന്തിച്ചു. ഇമ്പമുള്ള ശബ്ദത്തിൽ സ്തോത്രഗാനങ്ങൾ പാടുന്ന ഉണ്ണിക്കിടാങ്ങൾ.....വിശേഷവസ്ത്രങ്ങൾ ധരിച്ച പുരോഹിതന്മാർ........വെള്ളവസ്ത്രധാരികളായ ഭക്തജനങ്ങൾ ഇങ്ങനെ ഒന്നൊന്നായി അവരുടെ മനസ്സിൽ തെളിഞ്ഞുവന്നു.

ക്രിസ്തുമസ്സദ്യയിലും അതിനുശേഷമുള്ള കലാമേളയിലും പങ്കെടുക്കാൻ കഴിയാതെ പോയതിനെക്കുറിച്ചോർത്തപ്പോൾ സോസോയ്ക്കു് വലിയ ദുഃഖം തോന്നി. പക്ഷേ പെട്ടെന്നവൻെറ ദുഃഖം ഓടിമറഞ്ഞു. വൃദ്ധനായ എഫ്രേമിനെ ശുശ്രൂഷിച്ചുകൊണ്ടിരുന്നപ്പോൾ ദുഃഖിതരെ ആശ്വസിപ്പിക്കുന്ന യേശുനാഥൻെറ ദിവ്യരൂപം അവൻെറ കൺമുമ്പിൽ തെളിഞ്ഞുവന്നു.

ദയയും സ്നേഹവും നിറഞ്ഞ ഒരു ഹൃദയത്തെക്കാൾ വിലപ്പെട്ട ഒരു തിരുമുൽക്കാഴ്ചയും യേശുനാഥനു് സമർപ്പിക്കാൻ ഇല്ലെന്നു് അവനറിയാമായിരുന്നു. വൃദ്ധനായ എഫ്രേമിൻെറ വരണ്ട ചുണ്ടിൽ വിരിഞ്ഞ പുഞ്ചിരി സോസോയുടെ ഹൃദയത്തിൽ തേൻതുള്ളികൾ വിതറി.

കാർത്തിക നക്ഷത്രങ്ങളേ........കനക നക്ഷത്രങ്ങളേ എന്നോടൊത്തു പാട്ടുപാടു.

കാട്ടുപക്ഷികളേ.......കാനന പുഷ്പങ്ങളേ എന്നോടൊത്തു പാട്ടുപാടു.

തടാകങ്ങളേ, താഴ്വാരകളേ എന്നോടൊത്തു പാട്ടു പാടു.

രാജകുമാരന്മാരേ, രാജകുമാരികളേ എന്നോടൊത്തു പാട്ടു പാടു.

ആനന്ദ വിവശനായ സോസോ വിളിച്ചു പറഞ്ഞു.

'പാട്ടു.........ഞങ്ങളേറ്റുപാടാം' പുറത്തുനിന്നും ഒരു ശബ്ദം കേട്ടു. സോസോ അത്ഭുതപ്പെട്ടു.

കൂടാരവാതിൽക്കൽനിന്നും സോസോ പുറത്തേക്കുനോക്കി. നിലാവു തട്ടിത്തിളങ്ങുന്ന ഒരു സ്വർണ്ണരഥം കൂടാരത്തിനടുത്തു കിടപ്പുണ്ടായിരുന്നു. പാൽപ്പതപോലെ വെണ്മയുള്ള നാലു കുതിരകളെ ആ രഥത്തിൽ പൂട്ടിയിട്ടിരുന്നു. മനോഹരനായ ഒരു രാജകുമാരൻ സോസോയുടെ അടുത്തേക്കു് ഓടിവന്നു.

'നീയാരാണു്? കാട്ടുചോലകളോടും, കാട്ടുപൂക്കളോടും പാട്ടുപാടാൻ ആവശ്യപ്പെടുന്ന നീ ആരാണു്? നിൻെറ പാട്ടു കേട്ട ഞാൻ എന്നെത്തന്നെ മറന്നു. പറയൂ, നീ ആരാണു്?'

സോസോ അവൻെറ കഥകൾ മുഴുവനും വിശദമായി പറഞ്ഞു. ആ രാജ്യത്തിലെ രാജകുമാരനായിരുന്ന 'ഒഫീറാ'യിരുന്നു ആ സുവർണ്ണ രഥത്തിൽ വന്നതു്. ക്രിസ്തുമസ്സാരാധനയിൽ പങ്കെടുക്കാൻവേണ്ടി ഓഫീറും പരിവാരങ്ങളും ദേവാലയത്തിലേക്കു പോകുന്നവഴിക്കാണു് സോസോയുടെ പാട്ടു കേട്ടതു്.

എഫ്രേമിനെയും സോസോയെയും സ്വർണ്ണരഥത്തിൽ കേററി. രാജകുമാരനും കയറി. കുതിരകളുടെ കുളമ്പടിശബ്ദമുയർന്നു. അവർ ദേവാലയത്തിലെത്തി.

സ്വർഗ്ഗീയമായ ആരാധനയിൽ രാജകുമാരനോടൊത്തു് ആട്ടിടയന്മാരും പങ്കെടുത്തു. ആരാധന കഴിഞ്ഞപ്പോൾ രാജകുമാരൻ അവരെ തൻെറ കൊട്ടാരത്തിലേക്കു ക്ഷണിച്ചു. ആനന്ദംകൊണ്ടു് ആ ആട്ടിടയന്മാർക്കു് ശബ്ദിക്കുവാൻ കഴിഞ്ഞില്ല.

രാജകുമാരൻ അവർക്കു് പല വിശിഷ്ട സമ്മാനങ്ങളും നൽകി. ആട്ടിടയനായ സോസോ രാജ

# "യൽദോ"

(റമ്പാൻ ഫാദർ സി. സഖറിയാ, S. S. T. പത്തനാപുരം)

[ക്രിസ്തുമസ് സന്തോഷത്തിന്റെ കാലമാണ്, ശരിതന്നെ. എന്നാൽ ബാഹ്യ സന്തോഷപ്രകടനങ്ങളെക്കാൾ ആന്തരികമായ പുതുക്കത്തിനും അർപ്പണജീവിതത്തിനുമുള്ള പ്രേരണയും പ്രചോദനവും ക്രിസ്തുമസ് ആചരണമൂലം ഉൾക്കൊള്ളേണ്ടതാണെന്നത്രേ ബ. റമ്പാച്ചൻ ഈ ലേഖനത്തിലൂടെ പ്രബോധിപ്പിക്കുന്നത്. പത്രാധിപർ]



'എന്റെ മക്കളെ! മിശിഹാ നിങ്ങളിൽ ഉരുവാകുന്നതുവരെ ഞാൻ വീണ്ടും പ്രസവ (സദൃശമായ) വേദന അനുഭവിക്കുന്നു' (ഗലാ. 4:19). 'I am in travail with you over again until you take the shape of Christ' (N. E. B.)

യേശുക്രിസ്തുവിന്റെ തിരുവവതാരപ്പെരുന്നാളിന്റെ സ്മരണയെ കൊണ്ടാടുന്ന ദിനത്തിന് ക്രിസ്തുമസ്സ് എന്ന് നാമകരണം ചെയ്തിരിക്കുന്നു. ഈ പെരുന്നാൾ കൊണ്ടാടുന്നതിന്റെ ലക്ഷ്യത്തിലേക്ക് വിരൽ ചൂണ്ടുന്ന ഒരു വാക്യമാണ് മേൽ ഉദ്ധരിച്ചിരിക്കുന്നത്. ഈ പെരുനാളിനോടുള്ള സമീപനത്തിൽ പാശ്ചാത്യരുടെയും പൗരസ്ത്യരുടെയും ചിന്താഗതിയിൽ അജഗജാന്തരമുണ്ട്. പാശ്ചാത്യപരിഷ്കാരത്തിന്റെ അലതല്ലലുകൾക്കിടയിൽ ഭാരതീയ സംസ്കാരത്തിന്റെ മുഖഭാവം മാറി ഇവ രണ്ടും തിരിച്ചറിയാൻ പാടില്ലാത്ത നില ഇന്നു സംജാതമായിട്ടുണ്ട്. ഇതുപോലെതന്നെ, ക്രിസ്തുമസ്സ് ആഘോഷത്തിന് ഓർത്തഡോക്സ് സഭകൾ കല്പിക്കുന്ന ആത്മീയമൂല്യം പാശ്ചാത്യരീതികളുടെ ആസ്വാദ്യതയിൽ ആണ്ട് തിരിച്ചറിയാൻ പാടില്ലാത്ത സ്ഥി

---

കൊട്ടാരത്തിലെ പ്രധാന ഗായകനായി നിയമിക്കപ്പെട്ടു. രാജകുമാരന്മാരും, രാജകുമാരിമാരും സോസോയുടെ ഗാനം കേട്ട് ആനന്ദനൃത്തം ചെയ്തു.

ദയയുടെയും, സ്നേഹത്തിന്റെയും പാട്ടുകൾ സോസോ പാടി. കേട്ടവർ കേട്ടവർ ആ പാട്ടുകളേറ്റു പാടി.

രാജകുമാരന്റെ സ്വർണ്ണരഥത്തിലാണ് എഫ്രേമും സോസോയും തങ്ങളുടെ ഗ്രാമത്തിലെത്തിയത്. ഗ്രാമവാസികൾ അവർക്ക് വലിയ സ്വീകരണം നൽകി. സോസോയ്ക്ക് അല്പംപോലും അഹങ്കാരം തോന്നിയില്ല.

രാജകൊട്ടാരത്തിൽ എല്ലാ സുഖസൗകര്യങ്ങൾ ലഭിച്ചിട്ടും സോസോയുടെ ഹൃദയത്തിൽനിന്നും ദയയും സ്നേഹവും മാഞ്ഞുപോയില്ല. ആ രാജ്യത്തിലെ ജനങ്ങളെ ദയയും സ്നേഹവുമുള്ളവരാക്കിത്തീർക്കാൻ സോസോയുടെ പാട്ടുകൾക്ക് കഴിഞ്ഞു.

ഓഫീർ രാജകുമാരന്റെ രാജ്യം ദയയുടെയും സ്നേഹത്തിന്റെയും വിളനിലമായിത്തീർന്നു. സോസോ ലോകപ്രസിദ്ധനായ ഒരു പാട്ടുകാരനും.

കുഞ്ഞനുജന്മാരെ, കുഞ്ഞനുജത്തിമാരെ ഇപ്രാവശ്യം ക്രിസ്തുമസ്സ് ദിനത്തിൽ നിങ്ങൾ യേശുനാഥന് ഒരു തിരുമുൽകാഴ്ച നൽകണം, വിദ്വാന്മാർ സമർപ്പിച്ച പൊന്നും, മൂരും, കുന്തിരിക്കവുംപോലെ.

'ദയയും സ്നേഹവും നിറഞ്ഞ ഹൃദയം'........അതെ അതാണ് യേശുനാഥന് ഏററവും ഇഷ്ടമുള്ള തിരുമുൽകാഴ്ച. സോസോയോടൊത്തു ദയയുടെയും, സ്നേഹത്തിന്റെയും പാട്ടുകൾ നമുക്ക് പാടാം. നിങ്ങൾക്ക് നന്മ വരട്ടെ. ക്രിസ്തുമസ്സ്ആശംസകൾ നേർന്നുകൊണ്ട്.

—സ്വന്തം, കുഞ്ഞിച്ചായൻ.

ത...ശേഷം ഉളവായിപ്പോയിട്ടില്ലേ എന്ന സംശയിച്ചുപോകുന്നു. ഓത്തഡോക്സ് സഭയുടെ സമീപനത്തിലും ആചാരത്തിലും അടങ്ങിയിരിക്കുന്ന വേദാനുസരണമായ യുക്തി വായനക്കാരുടെ ശ്രദ്ധയിൽ കൊണ്ടുവരിക മാത്രമാണ് ഈ ലേഖനത്തിൻെറ ലക്ഷ്യം.

'യേശുമിശിഹായിലുള്ള വിശ്വാസംമൂലം നിങ്ങൾ എല്ലാവരും ദൈവത്തിൻെറ മക്കളാകുന്നു. ക്രിസ്തുവിനോട് ചേരുവാൻ സ്നാനം ഏററിരിക്കുന്ന നിങ്ങൾ എല്ലാവരും ക്രിസ്തുവിനെ ധരിച്ചിരിക്കുന്നു' (ഗലാ. 3: 26, 27). താൻ വഴിയായി ക്രിസ്തുവിൻെറ സുവിശേഷവും സ്നാനവും സ്വീകരിച്ചും ഒരിക്കൽ ദൈവസന്താനങ്ങളായി ജനിച്ച ഗലാത്യർ, 'സുവിശേഷമല്ലാത്ത മറെറാന്നിലേക്ക് മറിഞ്ഞ (ഗലാ. 1: 6) അവരുടെ ബുദ്ധിഹീനതയിൽ വി. പൗലൂസ് ആശ്ചര്യം പ്രദർശിപ്പിക്കുന്നു. 'അവർ കൈകൊണ്ട സുവിശേഷത്തിനു വിപരീതമായി' ശപിക്കപ്പെട്ട ചിലർ മററു സുവിശേഷംമൂലം 'ക്ഷുദ്രംചെയ്തു മയക്കി' യതായി വി. പൗലൂസ് അറിഞ്ഞ് ഹൃദയവേദനയിലാണു. ക്രിസ്തുവിൻെറ സുവിശേഷം അവർ ഉപേക്ഷിച്ചു; തന്മൂലം അവർ ധരിച്ച ക്രിസ്തുവിൻെറ രൂപം അവർ നഷ്ടപ്പെടുത്തി. വീണ്ടും ക്രിസ്തു അവരിൽ ജനിക്കണമെന്ന് വി. പൗലൂസ് തീക്ഷ്ണതയോടെ ആഗ്രഹിക്കുന്നു. ആദ്യം അനുഭവിച്ചതുപോലെയുള്ള പ്രസവസദൃശമായ വേദന 'വീണ്ടും' (again) താൻ അനുഭവിക്കുന്നതായി അവരെ ലേഖനംമൂലം അറിയിക്കുന്നു.

ക്രിസ്തു ഉരുവാകുന്നതിന് രണ്ടു ഘടകങ്ങൾ പ്രവർത്തിക്കുന്നതായി നമുക്കു ഗ്രഹിക്കാം. 'വചനം ജഡമായിത്തീന്ന്, കൃപയും സത്യവും നിറഞ്ഞവനായി നമ്മുടെ ഇടയിൽ പാത്തു' (യോഹ. 1: 14). ദൈവത്തിൻെറ വചനം സ്ഥാനാപതിയായ ഗബ്രിയേൽ മുഖാന്തിരം വി. മറിയാമിൽ എത്തിച്ചു. 'കത്താവു നിന്നോടുകൂടെ' (ലൂക്കോ. 1: 28). 'നീ ഗർഭം ധരിച്ച് ഒരു മകനെ പ്രസവിക്കും, അവന് യേശു എന്ന് പേർ വിളിക്കേണം' (1: 31). 'ഞാൻ പുരുഷനെ അറിയായ്കയാൽ ഇതു് എങ്ങിനെ സംഭവിക്കും'?...'പരിശുദ്ധാത്മാവു നിൻെറമേൽവരും, അത്യുന്നതൻെറ ശക്തി നിൻെറമേൽ നിഴലിടും, ആകയാൽ ഉത്ഭവിക്കുന്ന വിശുദ്ധ പ്രജ ദൈവപുത്രൻ എന്നു വിളിക്കപ്പെടും' (1: 34–35). ക്രിസ്തു ഉരുവാകുന്നതിനു് ദൈവത്തിൻെറ വചനവും പരിശുദ്ധാത്മാവിൻെറ ആവാസവുമാണ് അവശ്യഘടകങ്ങൾ. ക്രിസ്തു നമ്മിൽ ഉളവാകുന്നതും ഈ മാഗ്ഗത്തിലൂടെയാണ്. ദൈവത്തിൻെറ വചനവും പരിശുദ്ധാത്മാവിൻെറ ആവാസവുംമൂലംതന്നെ. നമ്മിലുള്ള ക്രിസ്തുവിൻെറ രൂപം പാപംമൂലം നാം അഴിച്ചുകളഞ്ഞാൽ അതു വീണ്ടും ധരിക്കുന്നതും ദൈവത്തിൻെറ വചനവും പരിശുദ്ധാത്മാവും നമ്മിൽ പ്രവത്തിക്കുന്നതുമൂലമാണ്. പരിശുദ്ധാത്മാവു നമ്മിൽ പ്രവത്തിക്കുന്നില്ലെങ്കിൽ പ്രാർത്ഥന, വേദവായന, പ്രസംഗം, ധ്യാനം മുതലായവ നമ്മെ സംബന്ധിച്ചിടത്തോളം പാറപ്പുറത്തു വിത്തു വീണതുപോലെ മാത്രമേയുള്ളു. നാം വായിക്കുകയും കേൾക്കുകയും ചെയ്യുന്ന ദൈവവചനം നമ്മിൽ പ്രവത്തിക്കുന്നതിന്, പരിശുദ്ധാത്മാവു് അതിന്മേൽ പൊരുന്നി ആവസിക്കുവാൻ നാം പൂണ്ണമായി സമ്മതിക്കേണ്ടതാണ്. അപ്പോൾ അതു നമ്മിൽ അത്ഭുതം പ്രവത്തിക്കും.

'ദൈവം മനുഷ്യനായതു്, മനുഷ്യനെ ദൈവമാക്കാനാ'ണ്. ആദ്യമനുഷ്യനായ ആദാം ദൈവത്തിൻെറ സ്വരൂപത്തിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ടു. അവൻ സൃഷ്ടിയിലുൾപ്പെട്ടവനെങ്കിലും നിത്യജീവൻ ഉൾപ്പെടെ സ്രഷ്ടാവായ ദൈവത്തിനുള്ള പലതും അവനും ഉണ്ടായിരുന്നു. എന്നാൽ പാപം നിമിത്തം ആദാമിനു നഷ്ടപ്പെട്ട ഏററം ശ്രേഷ്ഠമായ സമ്പത്തു് നിത്യജീവനായിരുന്നു. 'പാപത്തിൻെറ ശമ്പളം മരണം.' ഈ നിത്യജീവൻ വീണ്ടും അവനു കൊടുപ്പാനാണ് നമ്മുടെ കർത്താവു് ബേത്ലഹേമിൽ അവതരിച്ചതു്. രണ്ടാമത്തെ ആദാമായ ക്രിസ്തു, സൃഷ്ടിയിലുൾപ്പെടാത്തവനാണെങ്കിലും സൃഷ്ടിയുടെ ഗുണഗണങ്ങളിൽ പലതും താൻ സ്വീകരിച്ചു. മനുഷ്യനെ ദൈവത്തെപ്പോലെയാക്കാൻ ദൈവം മനുഷ്യനെപ്പോലെയായി. മരണമില്ലാത്തവനായ ദൈവം മരണമുള്ള ശരീരം ധരിച്ചു. അമർത്യനായ ദൈവം മർത്യനായി. നിത്യനായ ദൈവം അനിത്യതയെ ധരിച്ചു.

'നിത്യജീവൻ' എന്നതു് ദൈവത്തിൻെറ ജീവനാണ്; മരണാനന്തരം മാത്രം നമുക്കു ലഭിക്കുന്ന ഒരു ജീവിതമല്ല. നാം ശരീരത്തിൽ ഇരിക്കുമ്പോൾ തന്നെ നിത്യജീവന് അവകാശികളായിത്തീരുകയും, നിത്യജീവിതം ആരംഭിക്കുകയും ചെയ്യുന്നു. മാതാപിതാക്കളിൽനിന്നുള്ള പ്രകൃത ജനനം അനിത്യ ജീവിതത്തിൻെറ ആരംഭം കുറിക്കുന്നു. എന്നാൽ 'വെള്ളത്തിൽനിന്നും ആത്മാവിൽനിന്നുമുള്ള' ജനനം നിത്യ ജീവിതത്തിലേക്കുള്ള ജനനമാണ്. 'ജഡത്താൽ ജനിച്ചതു് ജഡമാകുന്നു; ആത്മാവിനാൽ ജനിച്ചതു് ആത്മാവാകുന്നു' (യോഹ. 3:6). ജനിക്കുന്ന ജഡം വളരണമെങ്കിൽ ഭക്ഷണം, വായു തുടങ്ങിയ ഘടകങ്ങൾ അതിനാവശ്യമാണല്ലോ. അതുപോലെ, പുതുതായി ജനിക്കുന്ന ആത്മാവിനും അതിൻെറ വളർച്ചയ്ക്കു് 'ഭക്ഷണം' ആവശ്യമാണ്. ഈ ഭക്ഷണമാണ് വി. മദ്ബഹായിൽനിന്ന് നമുക്കു ലഭിക്കുന്നതു്. വി. കർബ്ബാനയുടെ അന്ത്യത്തിൽ വിശ്വാസികളെ ആശീർവദിച്ച് യാത്ര അയയ്ക്കു

മ്പോൾ പട്ടക്കാരൻ പറയുന്നതു് ശ്രദ്ധേയമത്രെ: 'കർത്താവിന്റെ പുണ്യമുണ്ടാകുന്ന വി. മദ്ബഹായിൽനിന്നു് നിങ്ങൾ കൈക്കൊണ്ട വഴിയാഹാരങ്ങളോടും വാഴ്വുകളോടുംകൂടി.....സമാധാനത്താലെ പോകുവിൻ'. വി. മദ്ബഹാ സ്വർഗ്ഗത്തിന്റെ പ്രതീതിയാണു് നമ്മിൽ ഉളവാക്കുന്നതു്. സ്ഥാനാപതിയായ ഗബ്രിയേൽ സ്വർഗ്ഗത്തിൽനിന്നു് ദൈവത്തിന്റെ വചനം (ദൂതു്) വഹിച്ചുകൊണ്ടുവന്നു്, വി. മറിയാമിനു നൽകി. അതെ, വചനമായ ദൈവം സ്വർഗ്ഗത്തിൽനിന്നിറങ്ങി വി. കന്യകയിൽ വസിച്ചു. പരിശുദ്ധാത്മാവിന്റെ ശക്തി അവളുടെമേൽ വസിച്ചു് വചനം ജഡമായിത്തീർന്നു. നിത്യജീവനിലേക്കു് മാമോദീസാമൂലം നാം ജനിക്കുന്നു. 'ഒരുവൻ വെള്ളംകൊണ്ടും ആത്മാവുകൊണ്ടും വീണ്ടും ജനിക്കാതിരുന്നാൽ അവനു ദൈവരാജ്യത്തിൽ പ്രവേശിപ്പാൻ കഴികയില്ല എന്നു് ഞാൻ സത്യമായും നിന്നോടു പറയുന്നു.' (യോ. 3:5) ദൈവരാജ്യത്തിലേക്കും നിത്യജീവനിലേക്കും കടക്കുന്നതിനുള്ള കട്ടിളപ്പടിയാണു് മാമോദീസായാകുന്ന വീണ്ടും ജനനം. ഇപ്രകാരം ജനിക്കുന്നവർക്കു് ഭക്ഷണമായിത്തീരുവാനായിട്ടാണു് പുത്രൻതമ്പുരാൻ സ്വർഗ്ഗത്തിൽനിന്നിറങ്ങിവന്നതു്. 'ദൈവത്തിന്റെ അപ്പം സ്വർഗ്ഗത്തിൽനിന്നിറങ്ങി ലോകത്തിനു ജീവൻ കൊടുക്കുന്നതാകുന്നു' (യോഹ. 6:33). ഈ അപ്പം ഭക്ഷിച്ചുകൊണ്ടുവേണം നിത്യജീവനിലേക്കു നാം വളരേണ്ടതു്. ഈ അപ്പം ഭക്ഷിക്കാതെ നിത്യജീവൻ ലഭിക്കുന്നതല്ല. 'ഞാൻ ജീവന്റെയപ്പമാകുന്നു. എന്റെയടുക്കൽ വരുന്നവനു വിശക്കുകയില്ല. എന്നിൽ വിശ്വസിക്കുന്നവനു് ഒരിക്കലും ദാഹിക്കുകയുമില്ല' (6:35) ഇതു ഭക്ഷിക്കാതിരുന്നാൽ വീണ്ടും ജനിച്ച ആത്മാവു് മരിച്ചുപോകും'. 'ഞാൻ സത്യമായും സത്യമായും നിങ്ങളോടു പറയുന്നു. എന്നെ വിശ്വസിക്കുന്നവനു് നിത്യജീവനുണ്ടു്. ഞാൻ ജീവനുള്ള അപ്പമാകുന്നു'. (6:47–48) 'ഞാൻ സത്യമായും സത്യമായും നിങ്ങളോടു പറയുന്നു, മനുഷ്യപുത്രന്റെ ശരീരം ഭക്ഷിക്കാതെ[illegible]രവന്റെ രക്തം കുടിക്കാതെയുമിരുന്നാൽ നിങ്ങൾക്കു് ഉള്ളിൽ ജീവനുണ്ടാകുകയില്ല. എന്റെ ശരീരം ഭക്ഷിക്കുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവനു് നിത്യജീവനുണ്ടാകും. ഞാൻ അവസാനത്തെനാളിൽ അവനെ ഉയിർപ്പിക്കും.' (6:53–54) ആകയാൽ നിത്യജീവനുള്ള 'വഴിയാഹാര'ങ്ങളാണു് വി. മദ്ബഹായിൽനിന്നും നാം അനുഭവിക്കുന്നതു്. ശരീരത്തിൽ ഇരിക്കുമ്പോൾതന്നെ നിത്യജീവൻ ആരംഭിച്ചു് അതിൽ നാം വളരേണ്ടതാകുന്നു. കർത്താവിന്റെ തിരുശരീരരക്തങ്ങൾ സർവ്വപ്രധാനം. എന്നാൽ അവ മാത്രമല്ല നിത്യജീവിതത്തിന്റെ ഭക്ഷണം. 'മനുഷ്യൻ ജീവിക്കുന്നതു് അപ്പംകൊണ്ടുമാത്രമല്ല പിന്നെയോ ദൈവമുഖത്തുനിന്നും പുറപ്പെടുന്ന സകല വചനങ്ങൾകൊണ്ടുംകൂടിയാകുന്നു' (മത്താ. 4:4, ആവർത്ത. 8:3) വി. മദ്ബഹായിൽനിന്നും നമുക്കു ലഭിക്കുന്ന വഴിയാഹാരങ്ങളിൽ ഒന്നു് ദൈവത്തിന്റെ വചനമാകുന്ന വി. സുവിശേഷമാണു്. വി. കുർബ്ബാന അർപ്പിക്കുമ്പോഴെല്ലാം വി. സുവിശേഷം വായിക്കുകയും ചെയ്യുന്നു. വി. മദ്ബഹായിലുള്ള രണ്ടു മേശകളും 'വഴിയാഹാരങ്ങൾ' നൽകുന്നവയാണു്. വി. ത്രോണോസു്, കർത്താവിന്റെ തിരുശരീരരക്തങ്ങളും, വി. ഏവൻഗേലിയോൻ മേശ ദൈവ വചനമാകുന്ന ജീവന്റെ ആഹാരവും നൽകുന്നു. വി. ഏവൻഗേലിയോൻ വായിക്കുന്നതിനുമുമ്പു് പട്ടക്കാരൻ പ്രഖ്യാപിക്കുന്ന വാചകം ശ്രദ്ധേയമത്രെ. 'ജീവൻ നൽകുന്ന പ്രസംഗമായ നമ്മുടെ കർത്താവേശുമിശിഹായുടെ വി. ഏവൻഗേലിയോൻ, ലോകത്തിനു് ജീവനും രക്ഷയും ഘോഷിക്കുന്ന പ്രസംഗകനായ (ഇന്ന)ശ്ലീഹായിൽനിന്നു്' 'മാത്രമല്ല വി. കന്യകമറിയാമിൽനിന്നു് ശരീരിയായിത്തീർന്ന ദൈവവും ജീവന്റെ വചനവുമായ നമ്മുടെ രക്ഷകൻ യേശുമിശിഹായുടെ വ്യാപാരകാലത്തു് ഇവ ഇപ്രകാരം സംഭവിച്ചു' എന്നു പട്ടക്കാരൻ പ്രഖ്യാപിക്കുമ്പോൾ, ജനം 'ഞ

ങ്ങൾ അങ്ങനെ വിശ്വസിച്ച് ഏററുപറയുന്നു' എന്ന പ്രതിവചിക്കുന്നു. ശുശ്രൂഷക്കാരൻ ഉത്ബോധിപ്പിക്കുന്നതും ഈ ആശയംതന്നെ. '........നമ്മുടെ മുമ്പാകെ വായിക്കപ്പെടുന്ന നമ്മുടെ കർത്താവേശുമിശിഹായുടെ വി. എവൻഗേലിയോനിലെ ദൈവത്തിൻെറ ജീവനുള്ള വചനങ്ങളുടെ അറിയിപ്പിനെ നാം കേൾക്കണം'. വചനം ജഡമായിത്തീരുന്നതു് പരിശുദ്ധാത്മാവിൻെറ ആവാസംമൂലമാണ്. ക്രിസ്തു നമ്മിൽ ഉരുവാകുന്നതിന് ദൈവവചനത്തെ നാം സ്വീകരിക്കുകയും നമ്മുടെ ഹൃദയം പരിശുദ്ധാത്മാവാസത്തിന് വിധേയമാക്കുകയും ചെയ്യേണ്ടതാണ്. വചനം ജഡമായിത്തീർന്നു: ക്രിസ്തുമസ്സ് പെരുനാളിൽ ഇതു നമുക്കു ചിന്താവിഷയമായിരിക്കട്ടെ.

ക്രിസ്തു നമ്മിൽ ഉരുവാകുകയെന്നതായിരിക്കണം ക്രിസ്തുമസ്സ് ആഘോഷത്തിൻെറ പരിണിതഫലം. ഇതു നിസ്സാരമായ ഒരു കാര്യമല്ല. പ്രസവ (സദൃശമായ) വേദന ഒരു ശിശുവിൻെറ ജനനത്തിനു മുമ്പായി അതിൻെറ മാതാവ് അനുഭവിച്ചേതീരൂ. പാശ്ചാത്യരുടെയും നമ്മുടെയും ക്രിസ്തുമസ്സ് പരിപാടികൾക്കു തമ്മിൽ വ്യത്യാസമുണ്ടെന്നു മേൽ സൂചിപ്പിച്ചിട്ടുണ്ടല്ലോ. യൽദാ (ജനന)പ്പെരുനാൾ ആഘോഷിക്കുന്നതിനു മുമ്പായി ഇരുപത്തഞ്ചു നോമ്പു പരിചരിക്കുവാൻ നമ്മുടെ സഭ പഠിപ്പിക്കുന്നു. ക്രിസ്തുമസ്സ് സന്തോഷത്തിൻെറ പെരുനാൾതന്നെ. ഇതു് അഭിപ്രായവ്യത്യാസമുള്ള കാര്യമല്ല. എന്നാൽ ക്രിസ്തു നമ്മിൽ ഉരുവാകുന്നതിന് നിഷ്കർഷയായ ഒരുക്കം അത്യന്താപേക്ഷിതമാണ്. ഈ ഘടകം വിസ്മരിക്കപ്പെടാവുന്നതല്ല. പാശ്ചാത്യസഭകൾ, സന്തോഷത്തിൻെറ പെരുനാൾ എന്ന നിലയിൽ ഈ കാലഘട്ടം മുഴുവൻ സന്തോഷ സന്ദായകമായ നിലയിലും, ഭക്തി സംവർദ്ധകങ്ങളെന്നു പറയപ്പെടുന്ന സംഗീത സല്ലാപ പരിപാടികളിലും ചെലവഴിക്കുന്നു. ഇതു് മനുഷ്യ വികാരങ്ങൾക്ക് ആസ്വാദ്യകരവും സ്വാഗതാർഹവുമായിത്തീരുന്നു. പക്ഷേ വി. പൌലൂസ് വിവക്ഷിക്കുന്ന 'പ്രസവ (സദൃശ) വേദന'യുടെ കണികപോലും ഇവിടെയെങ്ങും കാണുന്നില്ല. ഈ വേദന ജനനത്തിൻെറ മുന്നോടിയാണ്. ഈ വേദനയില്ലെങ്കിൽ 'ജനനം' സംഭവിക്കുന്നില്ലെന്നു മാത്രം. ക്രിസ്തു നമ്മിൽ ഉരുവാകണമെങ്കിൽ ചില വേദനകളും ത്യാഗങ്ങളും അനുഭവിപ്പാൻ നാം സന്നദ്ധരായെങ്കിലേ മതിയാവൂ. ഓർത്തഡോക്സ് സഭകളുടെ ആദ്ധ്യാത്മിക അഭ്യാസങ്ങളിൽ അടങ്ങിയിരിക്കുന്ന വർജ്ജനങ്ങളും ത്യാഗങ്ങളും ശാരീരികമായ ക്ലേശങ്ങളും ഈ വേദനയുടെ പ്രതീകങ്ങളാണ്. 'കുരിശില്ലാതെ കിരീടമില്ല', 'വേദനയില്ലാതെ ഒന്നും ലഭ്യമാകയില്ല' (No Pains, no gains) എന്നൊക്കെ പറയുന്നതിൻെറ സാരം ഇതുതന്നെ. ശാരീരികവും ലൗകികവുമായ ധനമാനാദികൾ ക്ലേശംകൂടാതെ ലഭ്യമല്ലല്ലോ. ഈ നിയമപ്രകാരംതന്നെ, ആദ്ധ്യാത്മികലാഭങ്ങളും ക്ലേശംകൂടാതെ ലഭ്യമല്ല. അതിനാൽ കുറേ ക്ലേശങ്ങളെ നാം സ്വാഗതം ചെയ്യേണ്ടതാവശ്യമാണ്. ലോകകാര്യങ്ങളിൽ എന്തു ബുദ്ധിമുട്ടു സഹിപ്പാനും തയ്യാറാകുന്ന മനുഷ്യൻ, ആത്മീയകാര്യങ്ങളിൽ ഈ ശുഷ്കാന്തിക്കു തയ്യാറാകുന്നില്ല. 'വെളിച്ചമക്കളെക്കാൾ ഈ ലോകത്തിൻെറ മക്കൾ തങ്ങളുടെ തലമുറയിൽ ബുദ്ധിയേറിയവരല്ലോ'? അനീതിയുള്ള കാര്യവിചാരകൻെറ ലൗകികമായ ബുദ്ധിയെ ശ്ലാഘിക്കുന്ന വേളയിൽ, പ്രകാശത്തിൻെറ മക്കളായ ക്രിസ്ത്യാനികൾ അഭൗമമായ നിക്ഷേപസമ്പാദനത്തിൽ പ്രദർശിപ്പിക്കേണ്ട ശ്രേഷ്ഠതരമായ ബുദ്ധിശാലിത്വത്തെയാണ് ഇവിടെ പരാമർശിക്കുന്നതു്. ശരീരത്തിൻെറ ഇച്ഛകൾക്കെല്ലാം വഴതിക്കൊണ്ടും, ശരീരത്തെ പോഷിപ്പിച്ചുകൊണ്ടും മാത്രം ജീവിച്ചാൽ ക്രിസ്തുവിനു ന

മ്മിൽ സ്ഥാനമില്ലാതെപോകും. 'നിങ്ങൾ എന്നിൽ വസിപ്പിൻ, ഞാൻ നിങ്ങളിലും വസിക്കും' (യോഹ. 15: 4). പുതിയ മനുഷ്യനെ ധരിപ്പാൻ ഒരു പുതുക്കം പ്രാപിക്കേണ്ടതു് അത്യാവശ്യംതന്നെ. 'മുമ്പിലത്തെ നടപ്പു സംബന്ധിച്ചു് ചതിമോഹങ്ങളാൽ വഷളായിപ്പോകുന്ന പഴയ മനുഷ്യനെ ഉപേക്ഷിച്ചു് നിങ്ങളുടെ ഉള്ളിലെ ആത്മാവു സംബന്ധമായി പുതുക്കം പ്രാപിച്ചു് സത്യത്തിന്റെ ഫലമായി നീതിയിലും വിശുദ്ധിയിലും ദൈവാനുരൂപമായി സൃഷ്ടിക്കപ്പെട്ട പുതുമനുഷ്യനെ ധരിച്ചുകൊൾവിൻ' (എഫേ. 4: 22–24). ക്രിസ്തു നമ്മിൽ ഉരുവാകുന്നതിനും, പുതുമനുഷ്യനെ ധരിക്കുന്നതിനും, ശരീരത്തെ നിയന്ത്രിക്കുകയും ജഡത്തിന്റെ അഭിലാഷങ്ങളെ അമർത്തുകയും ചെയ്യേണ്ടതാവശ്യമാണു്. 'ഇപ്പോഴോ നിങ്ങളും കോപം. ക്രോധം, ഈർഷ്യ. വായിൽനിന്നു വരുന്ന ദൂഷണം, ദുർഭാഷണം ഇവയൊക്കെയും വിട്ടുകളവിൻ. അന്യോന്യം ഭോഷ്ക്കു പറയരുതു്. നിങ്ങൾ പഴയ മനുഷ്യനെ അവന്റെ പ്രവൃത്തികളോടെ ഉരിഞ്ഞുകളഞ്ഞു് തന്നെ സൃഷ്ടിച്ചവന്റെ പ്രതിമപ്രകാരം പരിജ്ഞാനത്തിനായി പുതുക്കം പ്രാപിക്കുന്ന പുതിയ മനുഷ്യനെ ധരിച്ചിരിക്കുന്നവരല്ലോ' (കൊലോ. 3: 8–10).

ശരീരത്തിൽ നാം അനുഭവിക്കേണ്ടിവരുന്ന Mortification (ഇന്ദ്രിയനിഗ്രഹം—ആശയടക്കം) ആദ്ധ്യാത്മികലാഭങ്ങളുടെ അച്ചാരമാണു്. ധനത്തെ സ്നേഹിക്കുന്നതു പാപമാണെങ്കിൽ ദാരിദ്ര്യത്തെ സ്നേഹിക്കുന്നതു പുണ്യമാണു്. 'ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ; എന്തുകൊണ്ടെന്നാൽ സ്വർഗ്ഗരാജ്യം അവരുടേതാകുന്നു' എന്നു കല്പിച്ചിരിക്കുന്നതിന്റെ അർത്ഥം ഇതാണു്. ധനമോ ഭക്ഷണമോ ഇല്ലാത്തതുകൊണ്ടുള്ള ദാരിദ്ര്യം പിറുപിറുപ്പോടുകൂടി അനുഭവിച്ചാൽ പ്രയോജനമില്ല. ദാരിദ്ര്യം തുടങ്ങിയുള്ള ശാരീരികക്ലേശങ്ങൾ സന്തോഷപൂർവം സ്വാഗതം ചെയ്യുന്നവർക്കു് അതു പുണ്യമായി കണക്കാക്കപ്പെടുന്നു. ഓർത്തഡോക്സ് സഭകളുടെ ആരാധനകളും, ആചാരങ്ങളും ശരീരത്തിനു ചില ക്ലേശം ഉളവാക്കുന്നുണ്ടെന്നുള്ളതു ശരിതന്നെ. പക്ഷേ അവയെല്ലാം ക്ഷമാപൂർവം സഹിക്കുന്നതുകൊണ്ടു മാത്രമേ അവമൂലം ലഭ്യമാകേണ്ട കൃപകൾക്കു് നാം അർഹരായിത്തീരുകയുള്ളു. നമ്മുടെ വി. കുർബ്ബാന ദീർഘമായ ഒരു ശുശ്രൂഷയാണെന്നും അതിൽ സംബന്ധിക്കുന്നതു ശരീരത്തിനു ക്ലേശകരമാണെന്നും തന്മൂലം ആരാധനയുടെ ദൈർഘ്യം കുറയ്ക്കണമെന്നും, സൗകര്യപ്രദമായിരുന്നു് ആരാധനയിൽ സംബന്ധിക്കുന്നതിനു പാശ്ചാത്യസഭകൾ ചെയ്യുന്നതുപോലെ പള്ളിയിൽ ഇരിപ്പിടസജ്ജീകരണങ്ങൾ ഉണ്ടായിരിക്കുന്നതു് അഭിലഷണീയമായിരിക്കുമെന്നും അഭിപ്രായങ്ങൾ ഇല്ലാതില്ല. എന്നാൽ ക്ലേശാനുഭവമാണു് അതുമൂലമുള്ള കൃപയ്ക്കു നിദാനമെന്നും, അങ്ങനെ ക്ലേശപൂർവം അതിൽ സംബന്ധിക്കുന്നതിന്റെ അർത്ഥം എന്താണെന്നും ഗ്രഹിച്ചാൽ ആ ക്ലേശം നമുക്കു് സന്തോഷപ്രദമായിരിക്കും. വി. കുർബ്ബാനയിൽ നാം സംബന്ധിക്കുമ്പോൾ കാൽവറിയിലെ ബലിയാണു് നാം കാണുന്നതു്. മൂന്നു മണിക്കൂർ നേരം ആകാശത്തിനും ഭൂമിക്കും മദ്ധ്യേ മരത്തോടു ചേർത്തടിച്ച കയററിയ ആണികളിൽ തൂങ്ങിക്കിടന്നുകൊണ്ടാണു കർത്താവു് ഈ ബലി നിവൃത്തിച്ചതു്. ബലിയുടെ അവസാനത്തിൽ താൻ തല ചായിച്ചു പ്രാണനെ വിട്ടു. കർത്താവു് എത്രമാത്രം ക്ലേശം സഹിച്ചു? 'ഞാൻ നിനക്കായി ഇതു സഹിച്ചു; നീ എനിക്കായി എന്തു സഹിച്ചു?' ഈ ചോദ്യത്തിനു് നാം എന്തു മറുപടി പറയും? ചാരുകസേരയിൽ ഇരുന്നുകൊണ്ടു് ദിവ്യബലിയിൽ സംബന്ധിക്കുവാൻ നാം ആഗ്രഹിക്കുന്നുവോ? അതു യുക്തമല്ല. കർത്താവിന്റെ മഹത്വത്തിൽ തന്റെ വലത്തും ഇടത്തും ഇരിപ്പിടങ്ങൾ ആവശ്യപ്പെട്ട രണ്ടു ശ്ലീഹാ സഹോദരന്മാരോടുള്ള കർത്താവിന്റെ മറുപടി ശ്രദ്ധേയംതന്നെ. 'ഞാൻ കുടിപ്പാനിരിക്കുന്ന പാനപാത്രത്തിൽനിന്നു കുടിപ്പാനോ, ഞാൻ ഏല്ക്കുവാനിരിക്കുന്ന മാമോദീസാ ഏല്ക്കുവാനോ നിങ്ങൾക്കു കഴിയുമോ' (മത്താ. 20: 22). കർതൃമഹിമയിൽ തന്നോടുകൂടി പങ്കുകൊള്ളുന്നതിനു് താൻ അനുഭവിച്ച കഷ്ടപ്പാടുകളിലും നാം പങ്കാളികളാകണമെന്നല്ലയോ കർത്താവു് സമർത്ഥിക്കുന്നതു്.

ക്രിസ്തുമസ്സ് കാലഘട്ടത്തിൽ നാം സന്തോഷം അനുഭവിക്കാതെ ഒരുവിധം മ്ലാനവദനരായി കഴിയണമെന്നല്ല ഇതുകൊണ്ടർത്ഥമാക്കുന്നതു്. ബാഹ്യമായ സന്തോഷം അനുഭവിക്കുന്നതു് വെറും മായയാണു്. അതു നിത്യമായ സന്തോഷമല്ല, യഥാർത്ഥ സന്തോഷവുമല്ല. ക്രിസ്തു നമ്മിൽ ഉരുവാകുവാനും അതുമൂലമുള്ള യഥാർത്ഥസന്തോഷം നമുക്കനുഭവിപ്പാനുമുള്ള അർഹത നാം നേടണമെന്നത്രേ ഇതിന്റെ അർത്ഥം. ആന്തരികമായ ഒരുക്കം ഇതിനാവശ്യമാണു്. അതിനു സഹായിക്കുന്നവയാണു് നോമ്പു്, പ്രാർത്ഥന മുതലായവ. പുതിയ വീഞ്ഞു് പഴയ തോൽകുടങ്ങളിൽ പകരുവാൻ നാം ആഗ്രഹിക്കുന്നതു് ആപത്താണു്. പുതിയ മനുഷ്യനെ പഴയ ഹൃദയങ്ങളിൽ ഉൾക്കൊള്ളുക സാദ്ധ്യമല്ല. പുതിയ വീഞ്ഞു് പുതിയ തോൽകുടങ്ങളിൽ തന്നെ പകരണം. അതിനായി ക്രിസ്തുമസ്സ് കാലഘട്ടത്തിൽ നമ്മുടെ ഹൃദയങ്ങളെ നമുക്കു് ഒരുക്കാം. 'സ്ത്രീ പ്രസവിക്കുമ്പോൾ തന്റെ നാഴിക വന്നതുകൊണ്ടു് അവൾക്കു ദുഃഖമുണ്ടു്; കുഞ്ഞിനെ പ്രസവിച്ചു ശേഷമോ ഒരു മനുഷ്യൻ ലോകത്തിലേക്കു പിറന്നിരിക്കുന്ന സന്തോഷം നിമിത്തം അവൾ തന്റെ കഷ്ടം പിന്നെ ഓർക്കുന്നില്ല' (യോഹ. 16: 21)

# മുളന്തുരുത്തി സുന്നഹദോസ്

(പി. സി. കോരുത്)



മലങ്കരസഭയുടെ ചരിത്രത്തിൽ മുളന്തുരുത്തി സുന്നഹദോസിനു വളരെ പ്രധാനപ്പെട്ട ഒരു സ്ഥാനമുണ്ട്. ഇപ്പോഴുള്ള മലങ്കരസുറിയാനി ക്രിസ്ത്യാനി അസ്സോസ്യേഷൻ, മാനേജിംഗ്കമ്മററി എന്നീ ഭരണസമതികൾ ജന്മമെടുക്കുന്നതും മുളന്തുരുത്തി സുന്നഹദോസു മുതൽക്കാണ്. അതിനുമുമ്പും അപ്പഴപ്പോഴത്തെ ആവശ്യങ്ങൾക്ക് പള്ളി പ്രതിപുരുഷന്മാരെ വിളിച്ചുകൂട്ടി ആലോചിച്ചു സഭാകാര്യങ്ങൾ തീരുമാനിക്കാറുണ്ടായിരുന്നു. എങ്കിലുംഅവയ്ക്കു സ്ഥായിയായ രൂപമോ ഭാവമോ ഉണ്ടായിരുന്നില്ല. ഏക മെത്രാപ്പോലീത്തായുടെ ഭരണത്തിൻകീഴിലിരുന്ന മലങ്കരസഭ ഏഴു മെത്രാസനങ്ങളായിത്തീർന്നതും മുളന്തുരുത്തി സുന്നഹദോസിനെ തുടർന്നാണ്.

പശ്ചാത്തലം

സാഹചര്യത്തിന്റെ പ്രാതികൂല്യങ്ങളുടെ നൂലാമാലകളിൽ കുടുങ്ങി മലങ്കരസഭ വീർപ്പുമുട്ടി നിൽക്കുന്ന സന്ദർഭം.

സി. എം. എസ്. മിഷ്യണറിമാർ സഹായഭാവേന മലങ്കരസഭയെ സമീപിച്ച് സഭയുടെമേൽ സമ്പാദിച്ച സ്വാധീനം, ഈ സഭയുടെ വിശ്വാസസത്യങ്ങളെത്തന്നെ ബാധിക്കുന്ന ഒരു വിപത്തായി പരിണമിച്ചിരുന്നു. മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന ചേപ്പാട്ടു മാർ ദീവന്നാസ്യോസ്, മിഷ്യണറിമാരുടെ സംരംഭത്തെ പ്രതിരോധിച്ചു. അതു വലിയ കലഹത്തിലേക്കു സമുദായത്തെ വലിച്ചിഴച്ചു. അങ്ങനെ കേരളത്തിൽ പ്രോട്ടസ്റ്റൻറുസഭ രൂപം പ്രാപിക്കാൻ ഇടയായി. എന്നാൽ മിഷ്യണറിമാരുടെ അഭിപ്രായത്തോട് ആനുകൂല്യം പ്രദർശിപ്പിച്ച ചിലർ സമുദായത്തിനുള്ളിൽതന്നെയുണ്ടായിരുന്നു. അങ്ങനെയുള്ളവരിൽ പ്രമുഖൻ പാലക്കുന്നത്തു് അബ്രഹാം മല്പാനച്ചനായിരുന്നു. അദ്ദേഹം പൗർവ്വീക സുറിയാനി ക്രിസ്ത്യാനികളുടെ കുർബ്ബാനതക്സാതന്നെ വെട്ടിക്കുറച്ചു പരിഷ്ക്കരിച്ചു. സഭയുടെ പാരമ്പര്യത്തിനും വിശ്വാസത്തിനും നിരക്കാത്ത വിധത്തിലുള്ള മല്പാന്റെ അദ്ധ്യാപനത്തെ നിരോധിക്കേണ്ട കർത്തവ്യത്തിൽ നിന്ന് ഒഴിഞ്ഞുമാറാൻ മെത്രാപ്പോലീത്താ തയ്യാറായില്ല. അദ്ദേഹം മല്പാനെ മുടക്കി. ബുദ്ധിമാനായ മല്പാൻ പ്രതികാരോദ്യുക്തനായി. പക്ഷെ, ഒരു മെത്രാപ്പോലീത്താ സ്വന്തപക്ഷത്തില്ല എന്നതു് ഒരു ബലഹീനതയായി അബ്രാഹാം മല്പാനു ബോദ്ധ്യപ്പെട്ടു. അതിന് അദ്ദേഹം സ്വന്തം അനന്തരവനായ മത്യൂസ് ശെമ്മാശ്ശനെ മിഷ്യണറിമാരുടെ സഹായത്തോടെ ശീമദേശത്തേക്ക് അയച്ചു. അന്ന് അന്ത്യോക്യാസിംഹാസനത്തിൽ വാണിരുന്നതു് മാർ ഏലിയാസ് ദ്വിതീയൻ പാത്രിയർക്കീസായിരുന്നു. പുതിയ സ്ഥാനാർത്ഥിയുടെ ആഗമനം അദ്ദേഹത്തെ സന്തുഷ്ടനാക്കി. ശെമ്മാശ്ശൻ വേണ്ടതും വേണ്ടാത്തതുമായ കീഴ്‌വഴക്കങ്ങളെല്ലാം എഴുതിക്കൊടുത്തു് മാർ അത്താനാസ്യോസ് എന്ന നാമത്തിൽ മെത്രാപ്പോലീത്താ സ്ഥാനം പാത്രിയർക്കീസിൽനിന്നു പ്രാപിച്ചു. മാർ അത്താനാസ്യോസ് ചരിത്രം സൃഷ്ടിക്കയാണ് ഈ പ്രവൃത്തിമൂലം ചെയ്തതു്. എന്തുകൊണ്ടെന്നാൽ മാർ

---

ശാരീരികജനനത്തിന്റെ പ്രമാണം ആത്മികജനനത്തിലും സത്യംതന്നെ. ആകയാൽ ക്രിസ്തു നമ്മിൽ ഉരുവാകേണ്ടതിന് അനുഭവിക്കേണ്ടിവരുന്ന ക്ലേശം സ്വാഗതം ചെയ്യാതെ തരമില്ല. നമ്മുടെ സഭയിലും സ്ഥാപനങ്ങളിലും കുടുംബങ്ങളിലും വ്യക്തികളിലും ക്രിസ്തു ഉരുവാകുന്നതിനും, നാമെല്ലാവരും പുതിയ മനുഷ്യനെ ധരിക്കുന്നതിനും ഈ കാലഘട്ടം നമുക്ക് വഴി ഒരുക്കട്ടെ. വിദ്വാന്മാർ തനിക്ക് പൊന്നും കുന്തുരുക്കവും മൂരും കാഴ്ചവച്ചു. പൊന്ന് രാജത്വത്തെയും, കുന്തുരുക്കം ദൈവത്വത്തെയും, മൂര് കഷ്ടാനുഭവത്തെയും കുറിക്കുന്നു. കർത്താവിന്റെ രാജത്വത്തിന് നമ്മുടെ കാണിക്കകളും, തന്റെ ദൈവത്വത്തിന് നമ്മുടെ പ്രാർത്ഥനയാകുന്ന സുഗന്ധധൂപവും, തന്റെ കഷ്ടാനുഭവത്തെ സൂചിപ്പിക്കുവാൻ നമ്മുടെ നോമ്പ്, ജാഗരണം കമ്പിടീൽ മുതലായവയും സമർപ്പിക്കാം.

ശ്ലീഹാ സഭ സ്ഥാപിച്ചതുമുതൽ ആ കാലം വരെ ഒരൊററ വ്യക്തിപോലും അന്ത്യോക്യാ പാത്രിയക്കീസിൽനിന്നു പട്ടമോ മേല്പട്ടമോ പ്രാപിച്ചിരുന്നില്ല. അങ്ങനെ മെത്രാപ്പോലീത്താ സ്ഥാനമേററ ആദ്യ മേല്പട്ടക്കാരൻ മത്യൂസ് മാർ അത്താനാസ്യോസാണ്. അദ്ദേഹം പാത്രിയക്കീസിൽനിന്നു സ്ഥാത്തിക്കോനും വാങ്ങി. അതിലും പ്രാധാന്യം നേടിയ ദേഹം മാർ അത്താനാസ്യോസ് തന്നെ.

1843-ൽ മലങ്കരയിൽ തിരിച്ചെത്തിയ പുതിയ മെത്രാൻ തന്റെ സ്ഥാനത്തെ ഉയർത്തിക്കാട്ടിയും ഭരിച്ചുകൊണ്ടിരുന്ന മലങ്കരമെത്രാപ്പോലീത്തായെ താഴ്ത്തിക്കെട്ടിയും പ്രസംഗങ്ങൾ മുഖേനയും മററും പ്രചരണം തുടങ്ങി. മേല്പട്ടസ്ഥാനം അന്ത്യോക്യായുടേതായിരുന്നു എങ്കിലും കൂറ് സ്വപിതൃവ്യനായ മല്പാനോടായിരുന്നു. വിശ്വാസത്തിലുള്ള നിലയും ഏതാണ്ട് അപ്രകാരംതന്നെ. പുതിയ മെത്രാനെ സ്വീകരിക്കരുതെന്നു ചേപ്പാട്ടു മാർ ദീവന്നാസ്യോസ് പള്ളികൾക്കു കല്പന അയച്ചു. ഇങ്ങനെ അയച്ച ഒരു കല്പനയിൽ അദ്ദേഹം പറഞ്ഞിരിക്കുന്നതിപ്രകാരമാണ്:—

'മാരാമണ്ണു പള്ളിയിൽ പാലക്കുന്നത്തു മാത്തൻ ശെമ്മാശ്ശൻ വിദേശങ്ങളിൽപോയി, അവിടെയുള്ള ഒരു പാത്രിയക്കീസിൽനിന്നും മേല്പട്ടസ്ഥാനം പ്രാപിച്ചുമടങ്ങിയെത്തി, മലയാളത്തു് ഇപ്പോഴുള്ള മേല്പട്ടസ്ഥാനം പൂർണ്ണമല്ലെന്നും അതിനാൽ എല്ലാവരും സ്ഥാനപൂർണ്ണതയുള്ള ആളിനെ അംഗീകരിക്കേണ്ടതാണെന്നും പ്രസംഗിച്ചു വരുന്നുണ്ടല്ലോ. എന്നാൽ മലങ്കരയിലെ മേല്പട്ടസ്ഥാനം മാർ തോമ്മായുടെ കൈവപ്പിൽനിന്നും ലഭിച്ചിട്ടുള്ളതാണ്...1000-ാമാണ്ടു് അന്ത്യോക്യായിൽനിന്ന് അത്താനാസ്യോസ് എന്ന പേരുള്ള ഒരു എപ്പിസ്ക്കോപ്പാ ഇവിടെ വരികയും, നമ്മുടെയും നമ്മുടെ മുൻഗാമി കാലം ചെയ്ത * മാർ പീലക്സീനോസിന്റെയും പട്ടത്വം പൂർണ്ണമല്ലെന്നു പ്രഖ്യാപിക്കുകയും ഭിന്നതകൾ ഉണ്ടാക്കുന്നതിനു ശ്രമിക്കുകയും ചെയ്തു. ഇതു സംബന്ധിച്ചു സർക്കാരിൽ പല നിവേദനങ്ങളും സമർപ്പിക്കുകയും വിദേശികൾക്ക് ഈ ഇടവകമേൽ യാതൊരു അധികാരവുമില്ലെന്നു വിധിയുണ്ടാകുകയും ആ എപ്പിസ്ക്കോപ്പായെ നാടു കടത്തുകയും ചെയ്തു. അതിനുശേഷം വിദേശമെത്രാന്മാരുടെ വരവു നിലച്ചു്, അത്തരം ഉപദ്രവങ്ങൾ നീങ്ങി നമ്മുടെ ഇടവക, സമാധാനത്തിലും സംതൃപ്തിയിലും കഴിയുന്നു. എന്നാൽ പ്രായാധിക്യംകൊണ്ടും ക്ഷീണംകൊണ്ടും നമ്മുടെ സ്ഥാനത്തിനടുത്ത ചുമതലകൾ നിർവ്വഹിക്കുന്നതിനു പ്രയാസമായിരിക്കുന്നു. ഒരു വിദേശ സിംഹാസനത്തിൽ നിന്നാണു് മത്യൂസ് മെത്രാൻ സ്ഥാനം പ്രാപിച്ചിരിക്കുന്നതെങ്കിലും അദ്ദേഹത്തിനു് അപ്പോസ്തോലിക കൈവയ്പു് ഉള്ളതുകൊണ്ടു് അദ്ദേഹത്തെ നമ്മുടെ പിൻഗാമിയായി അംഗീകരിക്കുന്നതിനു വിരോധമില്ല. എന്നാൽ അതു്, അദ്ദേഹത്തിന്റെ ഭരണകാലത്തു് വിദേശമെത്രാന്മാരുടെ സന്ദർശനത്തിനു വഴി തെളിക്കുമെന്നും, തന്മൂലം മലങ്കര ഇടവകയുടെ സ്വാതന്ത്ര്യത്തെ നശിപ്പിക്കുന്നതിനു പര്യാപ്തമായ പ്രശ്നങ്ങളെ ഉത്ഭവിപ്പിക്കുമെന്നും നാം സംശയിക്കുന്നു. മത്യൂസ് മെത്രാന്റെ ഇതഃപര്യന്തമുള്ള പ്രവർത്തനങ്ങളെ പരിഗണിച്ചശേഷം നാം നിങ്ങളെ അറിയിക്കുന്നതെന്തെന്നാൽ, ഈ സിംഹാസനത്തിന്റെ സ്വാതന്ത്ര്യം പരിരക്ഷിക്കുന്നതിനുള്ള അദ്ദേഹത്തിന്റെ നിശ്ചയത്തെയും പിതാക്കന്മാരുടെ നടപടികളും പുരാതന ആചാരങ്ങളും അനുസരിച്ചു് പ്രവർത്തിക്കുമെന്നതിനെയുംപററി നമുക്കു ബോ

* തൊഴിയൂർ ഇടവകയുടെ കിടങ്ങൻ മാർ പീലക്സീനോസ്

ധ്യമായി ഇനി ഒരു കല്പന അയക്കുന്നതുവരെ, ആരും അദ്ദേഹത്തിന്റെ അടുക്കൽ പോകയോ അദ്ദേഹത്തെ അംഗീകരിക്കയോ ചെയ്യരുതു്'' *. മത്യൂസ് മാർ അത്താനാസ്യോസുമായി തെററിപ്പിരിയുന്നതിനല്ല, പിന്നെയോ ഈ സഭയുടെ സ്വാതന്ത്ര്യവും, വിശ്വാസവും അദ്ദേഹം സംരക്ഷിക്കുമെങ്കിൽ സ്വന്തം പിൻഗാമിയായി സ്വീകരിക്കുന്നതിനാണ് ചേപ്പാട്ടു മെത്രാച്ചൻ ആഗ്രഹിച്ചിരുന്നതെന്ന് ഈ കല്പനയിൽനിന്നു വ്യക്തമാണ്. പക്ഷെ വിധിവൈപരീത്യത്താൽ ഈ മേല്പട്ടക്കാർ തമ്മിൽ സന്ധിക്കുന്നതിനു സാധിച്ചില്ല. മത്യൂസ് മാർ അത്താനാസ്യോസിന്റെ പ്രവർത്തനങ്ങളും നവീകരണ മനോഭാവം നിറഞ്ഞതാണെന്നും മററും അന്ത്യോക്യാ പാത്രിയർക്കീസിന്റെ അടുക്കലേക്കു നിവേദനങ്ങളും മലങ്കരയിൽനിന്നു [illegible] (അന്ത്യോക്യാപാത്രിയർക്കീസിൽനിന്നാണല്ലോ മാർ അത്താനാസ്യോസ് മേല്പട്ടം പ്രാപിച്ചതു്) തൽഫലമായി പാത്രിയർക്കീസ്, യൂയാക്കീം മാർ കൂറിലോസ് എന്ന ഒരു പരദേശ മെത്രാനെ മലങ്കരയിലേക്കു് അയച്ചു. മാർ ദീവന്നാസ്യോസ് വൃദ്ധനും ക്ഷീണനുമായിക്കഴിഞ്ഞിരുന്നു. രാജകീയ വിളംബരം അനുസരിച്ച് അധികാരം പ്രാപിച്ചു ഭരണം നടത്തിവന്ന വൃദ്ധനായ മലങ്കര മെത്രാപ്പോലീത്തായ്ക്കു കലഹച്ചുഴിയിൽ കിടന്നുഴലുവാൻ തക്ക ശക്തിയില്ലായിരുന്നതിനാൽ തന്റെ ഭരണാധികാരം ഒഴിയുകയും, തൽസ്ഥാനം മാർ കൂറിലോസിന് ഏല്പിച്ചുകൊടുക്കുകയും ചെയ്തു. പാത്രിയർക്കീസിനാൽ നേരിട്ടുവാഴിക്കപ്പെട്ടു എന്നതിനെ പരിഗണിച്ചു രാജകീയ വിളംബരം മാർ അത്താനാസ്യോസ് ആവശ്യപ്പെട്ടുകൊണ്ടിരിക്കയായിരുന്നു. തനിക്കു വിളംബരാനുസാരം ലഭിച്ചിട്ടുള്ള അംഗീകാരം മാർ കൂറിലോസിനു കൊടുക്കണമെന്നു മാർ ദീവന്നാസ്യോസും ആവശ്യപ്പെട്ടു. അന്വേഷണത്തിന് ഒരു സ്പെഷ്യൽ കമ്മററിയെ സർക്കാർ നിയോഗിച്ചു. മാർ കൂറിലോസ് വിദേശിയാകയാലും മററും അദ്ദേഹത്തിനു് അതു കൊടുക്കുവാൻ നിവൃത്തിയില്ലെന്നും, മാർ ദീവന്നാസ്യോസ് ഭരണം ഒഴിഞ്ഞതിനെ പരിഗണിച്ചും വിളംബരം വഴിയായുള്ള അധികാരം മാർ അത്താനാസ്യോസിനു ലഭിച്ചു. മാർ അത്താനാസ്യോസ് വിജയശ്രീയോടെ ഭരണമാരംഭിച്ചു. ഈ ചുററുപാടിലാണു പ്രഗത്ഭനായ മാർ ജോസഫ് ദീവന്നാസ്യോസ് എഴുന്നേററതു്. അദ്ദേഹവും ശീമയിലെത്തി പാത്രിയർക്കീസിൽനിന്നു നേരിട്ടു മേല്പട്ടം പ്രാപിച്ചു (1866) തിരിച്ചെത്തി. അനന്തരം മാർ അത്താനാസ്യോസിന്റെ രാജകീയാംഗീകാരം പിൻവലിപ്പിക്കുന്നതിനുള്ള ശ്രമമായി. അതു സുസാദ്ധ്യമല്ല എന്നു കണ്ടു് അദ്ദേഹം നിരാശനായില്ല. പാത്രിയർക്കീസിനെ വരുത്തുകതന്നെയെന്ന് ആ കർമ്മപ്രഭാവൻ നിശ്ചയിച്ചു. ആ വഴിക്കുള്ള പരിശ്രമ ഫലമായിട്ടാണ് അന്ത്യോക്യാ പാത്രിയർക്കീസ് മാർ പത്രോസ് തൃതീയൻ മലങ്കരയിലെത്തിയതു്. അദ്ദേഹം ഇംഗ്ലണ്ടിലെത്തി തന്നെപ്പററി ഉന്നതമായ ഒരു ധാരണയും മതിപ്പും ബ്രിട്ടീഷ് രാജ്ഞിയിലും മററു ഭരണാധികാരികളിലും ഉളവാക്കിയശേഷമാണിവിടെ വന്നതു്. തൽഫലമായി ഇന്ത്യയിലെ ബ്രിട്ടീഷ് അധികാരികളാൽ ബഹുമാനിതനായി. അദ്ദേഹം തിരുവിതാംകൂർ മഹാരാജാവിനെ നേരിട്ടു കണ്ടും മററും ഒരു വിധത്തിൽ മാർ അത്താനാസ്യോസിനു ലഭിച്ച രാജകീയവിളംബരം പിൻവലിപ്പിച്ചു. ഇതു മാർ അത്താനാസ്യോസിനു് ഏററ ഒരു അടിതന്നെ ആയിരുന്നു. എങ്കിലും കീഴ്പ്പെടുവാൻ അദ്ദേഹം തയ്യാറായില്ല; സ്വന്തം പിൻഗാമിയായി മാർ തോമസ് അത്താനാസ്യോസിനെ വാഴിച്ചു.

അന്ത്യോക്യാ പാത്രിയർക്കീസിന്റെ അധികാരകർത്തവ്യങ്ങളും ഇവിടെ ഉറപ്പിക്കുക എന്നതും പാത്രിയർക്കീസിന്റെ ഒരു ലക്ഷ്യമായിരുന്നു. അതിലേക്കു് അവശ്യം വേണ്ടതു പ്രവർത്തിക്കുവാൻ അദ്ദേഹം സന്നദ്ധനായി. അതിനു മലങ്കരസഭയിലെ പള്ളിപ്രതിപുരുഷന്മാരെ വിളിച്ചുകൂട്ടുകതന്നെ എന്നു് അദ്ദേഹം തീരുമാനിച്ചു. കൊല്ലം 1051 മിഥുനം 15, 16, 17 എന്നീ തീയതികളിൽ മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയിൽ 'മുളന്തുരുത്തി സുന്നഹദോസ്'' അദ്ദേഹം വിളിച്ചുകൂട്ടി. പ്രതിപുരുഷന്മാരുടെ അപേക്ഷ അനുസരിച്ച് പാത്രിയർക്കീസുതന്നെ യോഗത്തിൽ അദ്ധ്യക്ഷം വഹിച്ചു. സുന്നഹദോസിൽ ഒരു ഭരണഘടന പാസ്സാക്കപ്പെട്ടു. അതിലാണ് അസ്സോസ്യേഷൻ രൂപം ധരിച്ചതു്.

### അസ്സോസ്യേഷൻ

'മെത്രാന്മാരുടെ ഏകനായകത്വത്തിൻശക്തി നിമിത്തം പള്ളിവകമുതൽ ദുർവ്യയമായിത്തീർന്നിരിക്കയാൽ ജനങ്ങളിൽനിന്നുതന്നെ, പ്രയാസവും ഞെരുക്കവും കൂടാത്തവിധം ഒരു മുതൽ ശേഖരം ഉണ്ടാക്കേണ്ടിയിരിക്കുന്നു' എന്ന പ്രസ്താവനയോടുകൂടിയാണ് അസ്സോസ്യേഷനു് മുളന്തുരുത്തി സുന്നഹദോസ് രൂപംകൊടുക്കുന്നതു്. അനന്തരം ഇപ്രകാരം പറയുന്നു:—

'അതിലേക്കു ജാതിമുഴുവൻ കൂടിയതായ ഒരു സ

* ചേപ്പാട്ടു മാർ ദീവന്നാസ്യോസ് by p. A. Oommen B. A. M. L. Pages 113, 114. മാർ ദീവന്നാസ്യോസ് 4—ാമൻ, കൊല്ലം 1019 ഇടവം 29—ാം തീയതി കൊട്ടാരക്കര പള്ളിക്കു് അയച്ച ഈ കല്പന Royal Court കേസ്സിൽ ഹാജരാക്കപ്പെട്ടിട്ടുള്ള 37 അക്കം പ്രമാണമാണു്.

മൂഹവും അതിനു സുറിയാനിക്രിസ്ത്യാനിഅസ്സോസ്യേഷൻ എന്ന പേരും അതിൽ ഇപ്പോഴത്തെ നമ്മുടെ പിതാവും (പത്രോസ് പാത്രിയർക്കീസു ബാവാ) ആ സ്ഥാനം പ്രാപിക്കുന്നവരും പെയിട്രനും, ഭരിക്കുന്ന മെത്രാപ്പോലീത്താ പ്രസിഡണ്ടും ആയിരിക്കേണ്ടതും ഇതിലേക്കു ചേരപ്പെടുന്ന ജനങ്ങൾ നാലു ക്ലാസ്സായിട്ടും................യോഗം ഉറപ്പിച്ചു.' * ഈ അസ്സോസ്യേഷൻ, പിന്നീട് ഓരോപള്ളിയിൽനിന്നും തെരഞ്ഞെടുക്കപ്പെടുന്ന ഒരു പട്ടക്കാരനും രണ്ടു് അയ്മേനികളും എന്ന നിലയിൽ ക്ലിപ്തപ്പെടുത്തപ്പെട്ടു. ക്ലാസ്സ്തിരിവു് ഇല്ലാതാക്കപ്പെടുകയും ചെയ്തിട്ടുണ്ടു്.

## മാനേജിംഗ് കമ്മററി

മുളന്തുരുത്തി സുന്നഹദോസ് 'പ്രധാന കമ്മററി' എന്ന പേരിനാലാണു മാനേജിംഗ് കമ്മററിയെ നിർവ്വചിച്ചിരിക്കുന്നതു്. 'മലയാളത്തിൽ മേല്പട്ടക്കാരുടെ ഏക നായകശക്തിക്കു് എതിരായ ശക്തി ഇല്ലായ്കനിമിത്തം സഭയ്ക്കു ദോഷം സംഭവിച്ചിരിക്കയാൽ' എന്ന പ്രസ്താവനയോടുകൂടിയാണു് ഈ പ്രധാന കമ്മററിയെ അവരോധിച്ചിരിക്കുന്നതു് * ഈ കമ്മററിയിലേക്കു് എട്ടു പട്ടക്കാരെയും പതിനാറു് അത്മേനികളെയും മുളന്തുരുത്തി സുന്നഹദോസ് തെരഞ്ഞെടുത്തു. എന്നാൽ ഭദ്രാസനങ്ങളും, പള്ളികളും, ജനസംഖ്യയും വർദ്ധിച്ചുവന്നതോടുകൂടി മാനേജിംഗ് കമ്മററിയുടെ അംഗസംഖ്യയും പിന്നീടു് വർദ്ധിപ്പിക്കപ്പെട്ടിട്ടുണ്ടു്.

സഭയിൽ മുമ്പിനാലേ എപ്പിസ്ക്കോപ്പൽ ആധിപത്യമാണു നിലവിലിരുന്നതെന്നു് ഈ നിശ്ചയങ്ങളിൽനിന്നു കാണാം. അതേ മലങ്കരസഭ മറെറാരു ഓർത്തഡോക്സ്സഭയെയുംപോലെ എപ്പിസ്ക്കോപ്പൽ ആധിപത്യം നിലവിലിരുന്ന സഭയായിരുന്നു. ഈ എപ്പിസ്ക്കോപ്പൽ ആധിപത്യത്തിന്റെ മേലുള്ള വിജയപൂർവ്വമായ ഒരു കടന്നാക്രമണമാണു മുളന്തുരുത്തി സുന്നഹദോസ് നടത്തിയതു് എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. മേൽപ്പറഞ്ഞ കമ്മററിയുടെ ചുമതലകളെപററി സുന്നഹദോസ് നിശ്ചയത്തിൽ പറയുന്നതിപ്രകാരമാണ്:—

'സുറിയാനി സമുദായത്തിനു് അവരുടെ പള്ളി വകയായും പൊതുവകയായും ഉള്ള മുതലിനെപ്പററി ഇപ്പോഴുള്ള ശട്ടങ്ങൾ ഭേദപ്പെടുത്തുന്നതിനും, പുതിയ ക്രമങ്ങളെ ഏർപ്പെടുത്തുന്നതിനും, പള്ളിക്കണക്കുകൾ ആണ്ടടക്കമുള്ളതു കേട്ടുതീർക്കുന്നതിനും, യോഗം നിശ്ചയിക്കുന്ന അതതു പള്ളിയിലെ എപ്പിത്രോപ്പന്മാരെ * സ്ഥിരപ്പെടുത്തുന്നതിനും വിദ്യാഭ്യാസങ്ങൾ വർദ്ധിക്കുന്നതിനുവേണ്ട പ്രയത്നങ്ങൾ ചെയ്യേണ്ടതിനുള്ള ചുമതലയും സമുദായത്തിനു് ഉപയോഗപ്പെടുന്ന പുസ്തകങ്ങൾ ആവശ്യപ്പെട്ട ഭാഷകളിൽ അച്ചടിപ്പിക്കുന്നതിനും, കേടു ഭവിച്ചിരിക്കുന്ന പള്ളികളുടെ അററകുററം തീർക്കുന്നതിനും പുതിയ പള്ളികൾ പണിയിക്കുന്നതിനും ഇസ്കൂളുകൾ ഉണ്ടാക്കുന്നതിനും മേൽകമ്മററിക്കാർ ചുമതലക്കാരായിരിക്കേണ്ടതാണെന്നു നിശ്ചയിച്ചതിനെ യോഗം ഉറപ്പിച്ചു.

'പുരാതനകാലംമുതൽക്കേ നമ്മുടെ മലങ്കര യാക്കോബായ സുറിയാനിസഭയും അന്ത്യോക്യായുടെ ശ്രീഹായിരുന്ന സിംഹാസനത്തിന്റെ താഴെയുള്ള മററു സുറിയാനി സഭകളും തമ്മിലുള്ള യോജിപ്പും സംബന്ധവും ഇല്ലാതാക്കണമെന്നു് അന്യമതക്കാർ വളരെക്കാലമായി നാനാ പ്രകാരേണയുള്ള പ്രയത്നങ്ങൾ ചെയ്തുവരുന്നതും ബ്രിട്ടീഷ് റസിഡണ്ടായിരുന്ന ബെയിലിസായിപ്പു മുഖാന്തിരം ഉണ്ടാക്കിച്ചിട്ടുള്ള വിരുതു പ്രകരണത്തിൽ അന്ത്യോക്യായുടെ സാഹിത്യം നിലനിൽക്കുംകാലമൊക്കെയും മലയാളത്തുള്ള സഭയിൽ സമാധാനം ഉണ്ടാകയില്ലെന്നു പറഞ്ഞിട്ടുള്ളതു നോക്കുമ്പോൾ ആ സാഹിത്യം നിലനിൽക്കുവാനായി സകല കാര്യങ്ങളിലും പരദേശ ഇടവകകളും മലങ്കര ഇടവകയും എപ്പോഴും യോജിച്ചു രണ്ടു വകക്കാർക്കും അന്ത്യോക്യാ സിംഹാസനത്തുങ്കലേക്കുള്ള അവകാശം സമവും സംബന്ധം തുല്യവും ആയിരിക്കുകയും ഇവിടുത്തെ മജലീസ്സും(കമ്മട്ടി) അവിടുത്തെ മജലീസ്സും അന്യോന്യതയോടെ ഇരിക്കുകയും കമ്മട്ടിയുടെ അനുമതിയോടുകൂടി നമ്മുടെ സഭയ്ക്കും സമുദായത്തിനും വേണ്ടി ചെയ്യപ്പെടുന്ന സകല ഏർപ്പാടുകളും സാധുവായിരിക്കുകയും ചെയ്യുന്നമെന്നു നിശ്ചയിച്ചതിനെ യോഗം ഉറപ്പിച്ചു'.

ഈ സുന്നഹദോസിൽ 102 പള്ളികളിൽനിന്നു പങ്കെടുത്ത 118 പട്ടക്കാരും, 12 ശെമ്മാശന്മാരും 149 അത്മേനികളും ഉൾപ്പെടെ 279 പ്രതിനിധികൾ പങ്കെടുത്തു.

കൊല്ലം 1110-ൽ കോട്ടയം എം. ഡി. സിമ്മനാരിയിൽ കൂടിയ അസ്സോസ്യേഷൻ പുതിയ ഭരണഘടന പാസ്സാക്കി. ആവശ്യം വേണ്ട ഭേദഗതികൾ ചെയ്യുന്നതിനു് ആ ഭരണഘടനയിൽ വ്യവസ്ഥയുണ്ടു്.

---

*ഈ നിശ്ചയത്തിന്റെ പൂർണ്ണരൂപം 'മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ഭരണഘടന' എന്ന അന്യത്രകൊടുത്തിട്ടുള്ള ലേഖനത്തിലുണ്ടു്. (പത്രാധിപർ)

* ഈ നിശ്ചയവും 'മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണഘടന' എന്ന ലേഖനത്തിൽ കാണുക. (പത്രാധിപർ)

* കൈക്കാരന്മാർ.

# തിരഞ്ഞെടുപ്പിനുള്ള സഹായം

ഏതു തിരഞ്ഞെടുപ്പുവരുമ്പോഴും ഒരു തീരുമാനത്തിലെത്താൻ അൽപം വിഷമമുണ്ടാകും. ഒരു സഹായമുണ്ടായാലോ, യാതൊരുപ്രശ്നവുമില്ല

പല തരത്തിലും നിറത്തിലുമുള്ള തുണിത്തരങ്ങളുടെ ഒരു ലോകത്തേക്കു കടക്കുമ്പോൾ നിങ്ങൾക്കിഷ്ടപ്പെട്ടവ തിരഞ്ഞെടുക്കാൻ പരിചയസമ്പന്നരും, സേവനസന്നദ്ധരുമായ ഞങ്ങളുടെ ജോലിക്കാരിൽനിന്ന് നിങ്ങൾക്ക് ആ സഹായം എപ്പോഴും പ്രതീക്ഷിക്കാം



## ശീമാട്ടി

പ്രമുഖ വസ്ത്രവ്യാപാരികൾ

ആലപ്പുഴ, കോട്ടയം, കൊല്ലം,

HANAGED BY S വീരയ്യാറെഡ്യാർ

# മലങ്കര അസ്സോസ്യേഷനും മാനേജിംഗ് കമ്മററിയും

— കെ. ദാവീദ കോറെപ്പിസ്‌ക്കോപ്പാ



മലങ്കര അസ്സോസിയേഷനും മാനേജിംഗ് കമ്മററിയും, ഓർത്തഡോക്സ് സുറിയാനി സഭയിലെ സമുന്നതമായ രണ്ടു സമതികളാണ്. സഭയെ സ്നേഹിക്കുകയും സഭാ കാര്യങ്ങളിൽ താൽപ്പര്യം ഉണ്ടായിരിക്കുകയും ചെയ്യുന്ന എല്ലാ സഭാംഗങ്ങളും ഈ രണ്ടു സമതികളുടെയും പ്രവർത്തനങ്ങളെ സോത്സാഹം വീക്ഷിച്ചുകൊണ്ടിരിക്കും. ഈ മാസം 31–ാം തീയതി നടക്കുവാൻപോകുന്ന അസ്സോസിയേഷനെപ്പററി സഭാംഗങ്ങളുടെ ഹൃദയത്തിൽ വിവിധതരത്തിലുള്ള വികാരങ്ങൾ അലതല്ലുന്നുണ്ട്.

മലങ്കരയിലുള്ള പള്ളിപ്രതിപുരുഷന്മാരുടെ ഒരു യോഗമാണു മലങ്കര അസ്സോസിയേഷൻ. ഓരോ ആവശ്യങ്ങൾ പ്രമാണിച്ചു മലങ്കരമെത്രാപ്പോലീത്താ പലപ്പോഴും പള്ളിപ്രതിപുരുഷയോഗം കൂട്ടിയിട്ടുണ്ടെങ്കിലും, 1876–ൽ മുളന്തുരുത്തി പള്ളിയിൽ സമ്മേളിച്ച, പള്ളിപ്രതിപുരുഷയോഗമാണ്, അസ്സോസിയേഷന് ഒരു ശരിയായ രൂപവും നിയമ പ്രാബല്യ

മുളന്തുരുത്തി സുന്നഹദോസിനശേഷം [illegible]യിൽ ആറു മെത്രാന്മാരെക്കൂടി പാത്രിയർക്കീസ് വാഴിച്ചു. മലങ്കരസഭ കൊല്ലം, തുമ്പമൺ, നിരണം, കോട്ടയം, കണ്ടനാട്, അങ്കമാലി, കൊച്ചി എന്നിങ്ങനെ ഏഴു മെത്രാസനങ്ങളായി തിരിക്കപ്പെട്ടു. അവ പുലിക്കോട്ടു മാർ ദീവന്നാസ്യോസ് ഉൾപ്പെടെ ഏഴു മെത്രാന്മാരുടെ കീഴിലാക്കി. (എന്നാൽ അവരിൽ ചിലർക്കെല്ലാം ഭരണാധികാരം കിട്ടിയില്ല) മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റൻറന്മാർ എന്ന നിലയിലാണ് അവർ ഭദ്രാസനങ്ങൾ ഭരിച്ചതു്. ഇപ്പോഴാകട്ടെ, ബാഹ്യകേരളം, മലബാർ, ക്നാനായ എന്നീ മെത്രാസനങ്ങൾ ഉൾപ്പെടെ പന്ത്രണ്ടു മെത്രാസനങ്ങൾ മലങ്കരസഭയിലുണ്ട്.

മുളന്തുരുത്തി സുന്നഹദോസ് സഭയുടെ ക്ഷേമത്തെയും പുരോഗതിയെയും ലാക്കാക്കിയാണു നിശ്ചയങ്ങൾ എടുത്തതെന്നു സമ്മതിക്കാം. സഭ ജനകീയമാക്കുക എന്നതായിരുന്നു അതിൻെറ ഫലം. എന്നാൽ സഭയിൽ മെത്രാസനങ്ങൾ വർദ്ധിക്കയും ഒന്നിലധികം മെത്രാപ്പോലീത്തന്മാർ ഉണ്ടാവുകയും ചെയ്തതോടുകൂടി സഭയിൽ എപ്പിസ്‌ക്കോപ്പസി ശക്തിപ്പെട്ടു. കാതോലിക്കാ സിംഹാസന പുന:സ്ഥാപനത്തോടുകൂടി എപ്പിസ്‌ക്കോപ്പൽസിനഡ്, മറെറതൊരു ഓർത്തഡോക്സ് സഭയിലേതുംപോലെ പരമാധികാര സമതിയായിത്തീരുകയും ചെയ്തു. Faith, Order, Discipline എന്നിവ എപ്പിസ്‌ക്കോപ്പൽ സിനഡിൻെറ സമ്പൂർണ്ണാധിപത്യത്തിൽതന്നെ.

---

രോഗശാന്തിക്ക്







Mrs. P. T. Mathew, Bhilai.

വും നൽകിയതു്. മാനേജിംഗ്കമ്മററിയുടെയും ഉത്ഭവം ആസ്സന്നഹദോസിൽതന്നെ. മുളന്തുരുത്തി അസ്സോസിയേഷനെന്നല്ല, മുളന്തുരുത്തി സുന്നഹദോസെന്ന പേരിലാണ സാധാരണ അതു് അറിയപ്പെടുന്നതു്. എട്ടു വൈദികരും പതിനാറു് അത്മേനികളും ചേർന്നു് 24 പേർ ഉൾപ്പെട്ട ഒരു സമതിയത്രെ മാനേജിംഗ്കമ്മററി. 24 ഇപ്പോൾ നൂറോളം ആയി വർദ്ധിച്ചിട്ടുണ്ടു്. അന്നു സഭയെ അഭിമുഖീകരിച്ചുകൊണ്ടിരുന്ന വലിയ വിപത്തു, മത്യൂസ് മാർ അത്താനാസ്യോസും കൂട്ടരും സഭയിൽ പ്രചരിപ്പിച്ചുകൊണ്ടിരുന്ന വേദവിപരീതവും തന്മൂലം ഉണ്ടായിക്കൊണ്ടിരുന്ന അസ്വസ്ഥതകളുമായിരുന്നു. അവരോടു ശക്തിയുക്തം പോരാടി അവരെ സഭയിൽനിന്നു നിർമ്മാർജ്ജനം ചെയ്യുന്നമെന്നുള്ളതായിരുന്നു കമ്മററി രൂപീകരണത്തിന്റെ പ്രഥമ ലക്ഷ്യം. അസ്സോസിയേഷന്റെയും കമ്മററിയുടെയും പ്രസിഡന്റായിരുന്ന, മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടു മാർ ദീവന്നാസ്യോസു്, രണ്ടു സമതികളുടെയും ഹൃദയപൂർവ്വമായ സഹകരണം മൂലം, വ്യവഹാരം നടത്തി, വിജയശ്രീലാളിതനായിത്തീർന്നു. സത്യവിശ്വാസമാകുന്ന പാറമേൽ സഭയെ ഉറപ്പിക്കുന്നതിനു് അദ്ദേഹത്തിനു സാധിക്കുകയും ചെയ്തു. കർമ്മകുശലനും നയചതുരനുമായിരുന്ന മെത്രാപ്പോലീത്താ തിരുമേനിക്കു നിർലോഭമായ ധനസഹായം, സഭയുടെ എല്ലാ ഭാഗങ്ങളിൽനിന്നും ലഭിച്ചു.

പുലിക്കോട്ടു മാർ ദീവന്നാസ്യോസിന്റെ കാലശേഷം നടന്ന പ്രധാന അസ്സോസിയേഷൻ, വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസു്, മെത്രാൻസ്ഥാനം സ്വീകരിച്ചു മലങ്കരെ എത്തിയശേഷം ഒരു വർഷം കഴിഞ്ഞു്, 1087–ൽ കൂടിയ മലങ്കര അസ്സോസിയേഷ്യനായിരുന്നു. അബ്ദുള്ളാ പാത്രിയക്കീസുബാവായുടെ അഭിലാഷങ്ങൾക്കു വഴിപ്പെടാഴികയാൽ, മാർ ദീവന്നാസ്യോസിനെ പാത്രിയക്കീസു മുടക്കി. എങ്കിലും സഭയിൽ ഭൂരിഭാഗം പള്ളികളും അദ്ദേഹത്തെ അനുകൂലിച്ചുനിന്നു.

അദ്ദേഹം കാലംചെയ്തശേഷം അടുത്തുതന്നെ 1110–ൽ ഒരു അസ്സോസിയേഷൻ എം. ഡി. സിമ്മനാരിയിൽ സമ്മേളിച്ചു. കാതോലിക്കോസും മലങ്കര മെത്രാപ്പോലീത്തായും [illegible] പുതിയ ഭരണഘടന സ്വീകാര്യമാണെന്നും ആ യോഗം നിശ്ചയംചെയ്തു. പുതിയ ഭരണഘടന, പാത്രിയക്കീസിന്റെ, മലങ്കര സഭമേലുള്ള അധികാരം പരിമിതപ്പെടുത്തിയ ഒന്നായിരുന്നു. സമുദായക്കേസു് വീണ്ടും ഉൽഭവിക്കയും അവസാനം 1958–ൽ സുപ്രീംകോടതി, കാതോലിക്കോസിന്റെ വാദമുഖ

യ് വിധി പ്രസ്താവിക്കയും ചെയ്തു. ഇതിനെ തുടർന്നു പ. യാക്കൂബ് തൃതീയൻ പാത്രിയക്കീസു് ബാവാ തിരുമേനിയും, പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനിയും പരസ്പരം സ്വീകരിച്ചു് അങ്ങനെ സഭയിൽ സമാധാനം ഉണ്ടാകയും പ. പാത്രിയക്കീസു്ബാവാ തിരുമേനി മലങ്കരയിൽ എഴുന്നെള്ളി ആ സമാധാനത്തെ അഖണ്ഡബന്ധമിട്ടു് ഉറപ്പിക്കയും ചെയ്തു. അസ്സോസിയേഷന്റെ ശബ്ദം ശക്തിയുള്ളതാണെന്നും അതിന്റെ തീരുമാനങ്ങൾ സഭയെ ആകമാനം ബന്ധിക്കുന്നതാണെന്നും കഴിഞ്ഞ കാലങ്ങളിലെ അസ്സോസിയേഷൻ ഓരോന്നും വെളിപ്പെടുത്തിയിട്ടുണ്ടു്.

സഭയുടെ നിലനിൽപ്പിനും അതിന്റെ പുരോഗതിക്കും സജീവമായ പങ്കു നമ്മുടെ മാനേജിംഗ്കമ്മററിയും വഹിച്ചിട്ടുണ്ടു് എന്നുള്ളതിനു രണ്ടു പക്ഷമില്ല. ഇടവഴിക്കൽ ഈ. എം. ഫിലിപ്പു്, ഇ. ജെ. ജോൺ, എം. എ. ചാക്കോ, ഒ. എം. ചെറിയാൻ, കെ. സി. മാമ്മൻമാപ്പിള ആദിയായവരുടെ സഭാസേവനങ്ങൾ ഒരിക്കലും വിസ്മരിക്കത്തക്കവയല്ല. ആലുവാകോളേജു് പ്രിൻസിപ്പാൾ, എ.എം.വർക്കി സമുദായ സെക്രട്ടറിയായിരുന്ന കാലത്താണു് ഇപ്പോൾ നടപ്പിലിരിക്കുന്ന കാതോലിക്കാ ദിനപ്പിരിവു് ആരംഭിച്ചതും വൈദിക സിമ്മനാരി പുനഃസംഘടിപ്പിച്ചതും. നമ്മുടെ അസ്സോസിയേഷനും മാനേജിംഗ് കമ്മററിയും കൂടുതൽ കാര്യക്ഷമ മാകുന്നതിനു പല പദ്ധതികളും ആവിഷ്ക്കരിക്കുന്നുണ്ടെങ്കിലും ചുരുക്കം കാര്യങ്ങൾ മാത്രമെ പ്രയോഗത്തിൽവന്നു കാണുന്നുള്ളു. അസ്സോസിയേഷൻ ആണ്ടിൽ ഒരിക്കൽ സമ്മേളിക്കുകയും സഭാകാര്യങ്ങൾ ചർച്ച ചെയ്യുകയും ചെയ്യാൻ ഇട വന്നാൽ, സഭാംഗങ്ങൾക്കു സഭാകാര്യങ്ങളിൽ കൂടുതൽ താല്പര്യം ജനിക്കുകയും അവർ പൊതു പ്രസ്ഥാനങ്ങളെ സഹായിക്കാൻ ഉത്സുകരാകുകയും ചെയ്യും. ഇതു സാധിക്കണമെങ്കിൽ അസ്സോസിയേഷന്റെ അംഗസംഖ്യ പരിമിതപ്പെടുത്തണം. പല ആളുകളും മാനേജിംഗ്കമ്മററിഅംഗങ്ങളാകാൻ ശ്രമിക്കുന്നതു പ്രശസ്തി കരുതിമാത്രമാണു്. സഭാസേവനം വാക്കിലും കടലാസിലും മാത്രമെ സ്ഥിതിചെയ്യുന്നുള്ളു. ജീവിത വിശുദ്ധിയും വിശ്വാസാചാരങ്ങളിൽ പ്രതിപത്തിയും ഇല്ലാത്ത ആളുകൾ ഭരണസമതിയിൽ വന്നാൽ ഗുണത്തെക്കാൾ അധികം ദോഷമായിരിക്കും ഫലം. The ManagingCommittee doesn't manage, nor, does the Working Committee, work, എന്നു പറഞ്ഞു നിരാശപ്പെട്ടു്, ഒരു സമുദായസെക്രട്ടറി, തൻ സ്ഥാനം രാജിവച്ചതായ സംഭവം ഓർക്കുന്നുണ്ടു്.

# പൗരസ്ത്യ കാതോലിക്കാ സിംഹാസനം

(മല്പാൻ കോനാട്ട് അബ്രഹാം കത്തനാർ)

സഭാചരിത്രം, കാനോൻ ആദിയായ വിഷയങ്ങളിൽ നല്ല പാണ്ഡിത്യമുള്ള ബ. മല്പാനച്ചൻ പ. കാതോലിക്കാസിംഹാസനചരിത്രവസ്തുതകൾ എത്രയും ഭംഗിയായി സംഗ്രഹിച്ച് രചിച്ചിട്ടുള്ള ഈ ലേഖനം സഭാംഗങ്ങളുടെ അറിവിനും അദ്ധ്യയനത്തിനും ഈടുററ സംഭാവനയാണ്. — പത്രാധിപർ



പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയുടെ ഇപ്പോഴത്തെ പ്രധാന മേലദ്ധ്യക്ഷനായ പ. ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ തിരുമേനിയിലെ കാലശേഷം, അവിടുത്തെ പിൻഗാമിയായി ഈ പൗരസ്ത്യ സിംഹാസനത്തിൽ ആരൂഢനാകേണ്ട ആളെ തെരഞ്ഞെടുക്കുന്നതിനുള്ള ഒരുക്കങ്ങൾ നടന്നുകൊണ്ടിരിക്കയാണല്ലോ. ഈ സന്ദർഭത്തിൽ പൗരസ്ത്യ കാതോലിക്കേററിന്റെ പൂർവ്വചരിത്രത്തിലേക്ക് ഒന്നു തിരിഞ്ഞുനോക്കുന്നതു സമുചിതമായിരിക്കുമെന്നു കരുതുന്നു. ക്രിസ്തുസഭയുടെ പ്രാരംഭഘട്ടം മുതൽ തന്നെ ഇതു് ആരംഭിക്കേണ്ടിയിരിക്കുന്നു.

നമ്മുടെ കർത്താവ് തന്റെ പുനരുത്ഥാനത്തിനു ശേഷം സ്വർഗ്ഗാരോഹണംവരെയുള്ള നാൽപ്പതു ദിവസങ്ങൾക്കിടയിൽ താൻ പല പ്രാവശ്യം അപ്പോസ്തോലന്മാർക്കും മററു പലർക്കും പ്രത്യക്ഷപ്പെട്ട് അവരുടെ വിശ്വാസം ദൃഢപ്പെടുത്തിയശേഷം, നാല്പതാം ദിവസം സ്വർഗ്ഗാരോഹണം ചെയ്യുകയുണ്ടായല്ലോ. പ്രസ്തുത സംഭവം 'ശ്ലീഹന്മാരുടെ പഠിപ്പിക്കൽ' (മല്പോനൂസൊദശ്ലീഹെ) എന്ന അതിപുരാതന സുറിയാനി ഗ്രന്ഥത്തിൽ ഇപ്രകാരം വിവരിച്ചിരിക്കുന്നു.

'യൌനായകാലം 339–ാമാണ്ട് * ഹസീറോൻ

* A. D. 28

ങ്ങൾക്കിടന്നു ഒരവസരമായിരുന്നു അതു്. കൊള്ളാവുന്ന ആളുകളെ തേടിപ്പിടിച്ച്, ഉയർത്തിക്കൊണ്ടുവരുവാൻ കേന്ദ്രസ്ഥാനങ്ങളിലിരിക്കുന്നവർ എപ്പോഴും ശ്രദ്ധിക്കേണ്ടതാണ്. [illegible] ഒരു അലങ്കാരമെന്നു വിചാരിക്കാതെ ഒരു സേവനസരണിയായി പരിഗണിച്ച് നിറഞ്ഞ സഭാസ്നേഹത്തോടും ത്യാഗസന്നദ്ധതയോടുംകൂടി സഭയുടെ ഉന്നമനത്തിനുവേണ്ടി പ്രവർത്തിക്കുന്നപക്ഷം സമുദായത്തിന് വലിയ പുരോഗതിയുണ്ടാകുന്നതാണ്. സഭയുടെ വിവിധഭാഗങ്ങളിൽനിന്നായി തെരഞ്ഞെടുക്കപ്പെടുന്ന ഏകദേശം 100 ആളുകളാണ് അടുത്ത കമ്മററിയിൽ അംഗങ്ങളായി വരുന്നതു്. ആദർശ സമ്പന്നരും സഭാസ്നേഹികളുമായ ആളുകൾ അതിലേക്കു തെരഞ്ഞെടുക്കപ്പെടുവാനും അതു സഭയുടെ ക്ഷേമത്തിനു നിദാനമായിത്തീരാനും ദൈവം സംഗതിയാക്കട്ടെ എന്നു നമുക്കു പ്രാർത്ഥിക്കാം.

മാസത്തിൽ, പെന്തിക്കൊസ്തി തികയുന്ന ആഴ്ചവട്ടത്തിൽ, ശിഷ്യന്മാർ ഗ്ലീലായിലെ നൊസ്രാത്ത പട്ടണത്തിൽനിന്ന് സൈത്തുപർവ്വതത്തിലേക്ക വന്നുചേൎന്നു. ഈ യാത്രയിൽ കൎത്താവു് അവരുടെ കൂട്ടത്തിലുണ്ടായിരുന്നെങ്കിലും താൻ അവൎക്ക ദൃശ്യനായിരുന്നില്ല. പ്രഭാതമായപ്പോൾ കൎത്താവു തന്റെ കൈ ഉയൎത്തി പതിനൊന്ന ശിഷ്യന്മാരുടെയും തലകളിൽ വച്ചു്, അവൎക്ക പൌരോഹിത്യവരം നൽകി. ഉടൻ തന്നെ ഒരു പ്രകാശമേഘം തന്നെ ആവരണം ചെയ്തു. താൻ സ്വൎഗ്ഗത്തിലേക്ക് ആരോഹണം ചെയ്തു് തന്റെ പിതാവിന്റെ വലത്തുഭാഗത്തു് ഉപവിഷ്ടനാകുന്നതു് അവർ കണ്ടു. കൎത്താവു തങ്ങളോടു പറഞ്ഞിരുന്നതനുസരിച്ചു് തന്റെ സ്വൎഗ്ഗാരോഹണം ദൎശിക്കുവാനും, തന്നിൽനിന്നു പൌരോഹിത്യത്തിന്റെ കൈവയ്പു പ്രാപിക്കുവാനും ഇടയായതിൽ അവർ ദൈവത്തെ സ്തുതിച്ചു. അവിടെനിന്നു പെസഹാഭക്ഷണം നടത്തിയ മാളികയിലേക്ക് അവർ പോയി. അവിടെ, ലോകമെങ്ങും സുവിശേഷമറിയിച്ചുകൊള്ളണമെന്ന തന്റെ നിൎദ്ദേശമനുസരിച്ചു്, അന്യഭാഷകൾ സംസാരിക്കുന്ന ജാതികളോടു് എങ്ങനെ പ്രസംഗിക്കുമെന്നു ചിന്തിച്ചും മനോഭാരപ്പെട്ടും കഴിയുമ്പോൾ, സ്വൎഗ്ഗത്തിൽനിന്നു് അഗ്നിനാവുകൾ ഇറങ്ങി, അവരിൽ ഓരോരുത്തന്റെയും മേൽ വസിക്കയും അവൎക്ക വിവിധ ഭാഷാനൽവരം പ്രദാനം ചെയ്യുകയും ചെയ്തു'.

ക്രിസ്തുസഭയുടെ സ്ഥാപനവിവരണം—സഭയുടെ നിലനിൽപ്പിന്റെ മൂലമായ പൌരോഹിത്യനൽവരദാനത്തിന്റെ വിവരണം—ആണല്ലോ ഇതു്. സ്വൎഗ്ഗീയ മഹാപുരോഹിതനായ കൎത്താവു്, മനുഷ്യവൎഗ്ഗത്തിന്റെ രക്ഷയ്ക്കുവേണ്ടി മനുഷ്യാവതാരം ചെയ്തു്, തന്നെത്തന്നെ നമ്മുടെ പാപത്തിനുവേണ്ടി ബലിയായി അൎപ്പിച്ചു്, ലോകാവസാനംവരെയുള്ള സകല തലമുറകളും ആ ദിവ്യബലിയിൽ സംബന്ധിച്ചു് പാപ പരിഹാരം നേടുവാൻവേണ്ടി വി. കുൎബാന സ്ഥാപിക്കയും, ആ ബലിയനുഷ്ഠാനത്തിനാവശ്യമായ പൌരോഹിത്യ നൽവരം ശ്ലീഹന്മാർവഴി സഭയ്ക്കു നൽകുകയുംചെയ്തു എന്നുള്ളതാണല്ലോ ക്രിസ്തുസഭയുടെ അടിസ്ഥാന മൎമ്മം. ഈ പൌരോഹിത്യത്തിന്റെ അടിസ്ഥാന നിലനിൽപ്പാണ ക്രിസ്തുസഭയുടെ അടിസ്ഥാനം. പൌരോഹിത്യമില്ലാതെ സഭയ്ക്കു നിലനിൽക്കുവാൻ സാദ്ധ്യമല്ല.

വി. സുവിശേഷങ്ങളിൽനിന്ന നമുക്ക ഗ്രഹിക്കാവുന്ന പ്രകാരം, ഈ പൌരോഹിത്യപദവി പടിപടിയായിട്ടാണ ശ്ലീഹന്മാൎക്ക നൽകപ്പെട്ടതു്. അതു [illegible]

പ്പോൾ അവൎക്ക പൌരോഹിത്യത്തിന്റെ പ്രാരംഭപടിയായ ശെമ്മാശ്ശു സ്ഥാനവും, ഉയിൎപ്പിനുശേഷം ശിഷ്യന്മാൎക്ക പ്രത്യക്ഷപ്പെട്ടു് അവരിൽ ഊതി പാപമോചനാധികാരം നൽകിയപ്പോൾ കശ്ശീശാസ്ഥാനവും, സ്വൎഗ്ഗാരോഹണസമയത്തു് എപ്പിസ്കോപ്പാസ്ഥാനവും, പെന്തിക്കൊസ്തിയിൽ മഹാപുരോഹിത (പാത്രിയക്കീസു്) സ്ഥാനവും നൽകി എന്നാണ വി. പിതാക്കന്മാർ എഴുതിയിരിക്കുന്നതു്. ഉയിൎപ്പിനുശേഷം പ്രത്യക്ഷപ്പെട്ടു് ശ്ലീഹന്മാരിൽ ഊതി, കശ്ശീശാസ്ഥാനം നൽകിയ സന്ദൎഭത്തിൽ തോമ്മാശ്ലീഹാ ഇല്ലാതിരുന്നതിനാൽ അദ്ദേഹത്തിന്റെ പൌരോഹിത്യത്തിനു് എന്തോ ന്യൂനതയുള്ളതായൊരു സംശയം പ്രഥമദൃഷ്ടിയിൽ തോന്നാവുന്നതാണു്. ഈ സുവിശേഷഭാഗത്തെക്കുറിച്ചു് മാർ ദീവന്നാസ്യോസു് ബർസ്ലീബി ആദിയായ പിതാക്കന്മാർ എഴുതിയിരിക്കുന്നതു, പരിശുദ്ധാത്മനൽവരം ആ സമയത്തു ശ്ലീഹന്മാൎക്ക കൊടുക്കുകയല്ല; പ്രത്യുത പെന്തിക്കൊസ്തിയിലെ പരിശുദ്ധാത്മസ്വീകരണത്തിനു് അവരെ തയ്യാറാക്കുക മാത്രമായിരുന്ന ഈ സമയത്തു ചെയ്തതെന്നാണു്. എന്തായാലും ഈ ലേഖനത്തിന്റെപ്രാരംഭത്തിൽ 'ശ്ലീഹന്മാരുടെപഠിപ്പിക്കൽ' എന്ന പുരാതനഗ്രന്ഥത്തിൽനിന്നു ഞാനുദ്ധരിച്ചിരിക്കുന്ന ഭാഗത്തു്, സാക്ഷാൽ കൈവയ്പു നൽകിയസന്ദൎഭത്തിൽ തോമ്മാശ്ലീഹാ ഉൾപ്പെടെ പതിനൊന്നുപേരും ഉണ്ടായിരുന്നു എന്നു വ്യക്തമാണല്ലോ. മുൻസന്ദൎഭത്തിലെ തോമ്മാശ്ലീഹായുടെ അസാന്നിദ്ധ്യംമൂലം അദ്ദേഹത്തിനു് എന്തെങ്കിലും ന്യൂനത സംഭവിച്ചിരുന്നെങ്കിൽ--അഥവാ എട്ടു ദിവസം കഴിഞ്ഞുള്ള അടുത്ത സന്ദൎശനത്തിൽവച്ചു് ആ ന്യൂനത പരിഹരിക്കപ്പെടുകയെങ്കിലും ചെയ്യിരുന്നില്ലെങ്കിൽ—പിന്നീടു സ്വൎഗ്ഗാരോഹണസമയത്തെയും പെന്തിക്കൊസ്തിയിലെയും നൽവരദാനത്തിൽ, യാതൊരു വേൎതിരിവുംകൂടാതെ അദ്ദേഹത്തെ സംബന്ധിപ്പിക്കുമായിരുന്നില്ലല്ലോ. പെന്തിക്കൊസ്തിക്കുശേഷം ശ്ലീഹന്മാരും മററു ശിഷ്യന്മാരും ലോകത്തിന്റെ നാനാഭാഗങ്ങളിലേക്ക പുറപ്പെട്ടു്, തന്റെ അന്ത്യ നിൎദ്ദേശാനുസരണം സുവിശേഷ പ്രചരണമാരംഭിച്ചു. ചെന്നെത്തിയ സ്ഥലങ്ങളിലെല്ലാം അവർ സഭ സ്ഥാപിച്ചു. അതായതു ക്രിസ്തുസഭ മൂലമുള്ള രക്ഷ, മനുഷ്യവൎഗ്ഗത്തിനു് അനുഭവമാക്കിത്തീൎക്കുന്നതിനുള്ള മാൎഗ്ഗമായ പൌരോഹിത്യ നൽവരം നൽകി. അന്നു ശ്ലീഹന്മാർ ഓരോരുത്തരും വിവിധസ്ഥലങ്ങളിൽചെന്നു സ്ഥാപിച്ചു സഭകൾക്കു് അവകാശനാൎഹമായ ആ പദവിയെ അനുസ്മരിപ്പിക്കുമാറു്, ആ ശ്ലീഹായുടെ പേരോടുചേ

വരുന്നു. ശ്ളീഹന്മാരുടെ കാലത്തു് ക്രിസ്തുസഭയ്ക്കു് ഇത്ര വിപുലവും ദീർഘവുമായ നിലനിൽപ്പോ, തദനുസരണമായ വ്യവസ്ഥിതികളോ, അവർക്കു ചിന്താവിഷയംപോലുമായിരുന്നില്ലെന്നാണു തോന്നുന്നതു്. തങ്ങളുടെ ആയുഷ്ക്കാലത്തുതന്നെ കർത്താവിന്റെ രണ്ടാമത്തെവരവും സംഭവിച്ചേക്കുമെന്നായിരുന്നു അവരുടെ പ്രതീക്ഷ. അങ്ങനെ താൻ ന്യായവിധിക്കായി ആഗതനാകുമ്പോഴും, ലോകമെങ്ങും പോയി സുവിശേഷമറിയിച്ചുകൊള്ളണമെന്നുള്ള തന്റെ അന്ത്യ കല്പനയുടെ വെളിച്ചത്തിൽ, കുറവുള്ളവരായി കണ്ടെത്തപ്പെട്ടേക്കുമോ എന്ന രീതിയിൽ, അത്യുത്സാഹത്തോടും തിക്ഷ്ണതയോടുംകൂടി, അവർ ഓടി നടന്നു് സുവിശേഷമറിയിച്ചു. സാദ്ധ്യമായിടത്തെല്ലാം സഭകൾ സ്ഥാപിച്ചു; പുരോഹിതന്മാരെ നിയമിച്ചു. ആവശ്യമെന്നു തോന്നിയ സ്ഥലങ്ങളിലെല്ലാം പൌരോഹിത്യത്തിന്റെ നിലനില്പിനാവശ്യമായ മഹാപുരോഹിതസ്ഥാനങ്ങളും നൽകി. ഈ സ്ഥാനങ്ങളാണു് പിൽക്കാലത്തു്, അതാതു ശ്ളീഹായുടെ പേരോടു ചേർത്തു് സിംഹാസനങ്ങളെന്നു വിളിക്കപ്പെടുന്നതു്. 'സിംഹാസന'മെന്ന പദപ്രയോഗത്താൽ സ്വാഭാവികമായും ഭരണപരമായ മേലധികാരമെന്നാണല്ലോ എല്ലാവരുംതന്നെ ഇന്നു ധരിച്ചുവശാവുന്നതു്. എന്നാൽ ഈ ഭരണപരവും അധികാരപരവുമായ സ്ഥാനങ്ങളും പദവികളുമെല്ലാം പിൽക്കാലത്തു സഭയിൽ ഉണ്ടായതാണെന്നും, ആദിമകാലങ്ങളിൽ ശ്ലീഹന്മാർക്കോ അവരുടെ അടുത്ത പിൻഗാമികൾക്കോ ഇതൊന്നും ചിന്താവിഷയമേ ആയിരുന്നില്ലെന്നും പ്രത്യേകം ഓർത്തിരിക്കേണ്ടതാണു്. പിൽക്കാലത്തു, ചില പട്ടണങ്ങളുടെയും മററും പ്രാധാന്യം, ചില സ്ഥലങ്ങളിൽ നിയമിക്കപ്പെട്ട വ്യക്തികളുടെ പ്രാധാന്യം, ചിലരുടെയെല്ലാം അധികാരമോഹം മുതലായ വിവിധകാരണങ്ങളാൽ ഇവയെല്ലാം സ്വയമേവ ഉണ്ടായിത്തീരുകയും, പിന്നീടു് ആവശ്യാനുസരണം സഭ പൊതുവായി അംഗീകരണം നൽകുകയും ചെയ്തിട്ടുള്ളവയാണു്. പെന്തിക്കൊസ്തിയുടെശേഷം ശ്ലീഹന്മാർ ഇങ്ങനെ വിവിധസ്ഥലങ്ങളിലേക്കായി പുറപ്പെട്ടു്, ഓരോരുത്തരും എവിടെയെല്ലാം എത്തി പ്രവർത്തനം നടത്തി എന്നാദിയായ വിവരങ്ങളും മേല്പറഞ്ഞ പുരാതന ഗ്രന്ഥത്തിൽ നൽകിയിട്ടുണ്ടു്. ഉദാഹരണത്തിനുവേണ്ടി മൂന്നു നാലുകാര്യങ്ങൾ മാത്രം ഉദ്ധരിക്കാം,

'ഊർശ്ലേമും പലസ്തീൻദേശം മുഴുവനും കേസറിയാ മുതലായ പ്രദേശങ്ങളും, സെഹിയോനിൽ ശ്ലീഹന്മാർ സ്ഥാപിച്ച സഭയിൽ ഭരണാധികാരിയും നേതാവുമായിത്തീർന്ന മാർ യാക്കോബിൽ നിന്നു പൌരോഹിത്യ കൈവയ്പു പ്രാപിച്ചു.'

'വലിയ അലക്സന്ത്രിയായും പലസ്ത്യൻ ദേശംമുതൽ ഇൻഡ്യയുടെ അതിർത്തിവരെയുള്ള മെസ്രേൻ ദേശംമുഴുവനും, അവിടെ സഭ സ്ഥാപിക്കയും ഭരണകർത്താവും നേതാവുമായിരിക്കയും ചെയ്ത അറിയിപ്പുകാരൻ മർക്കോസിൽനിന്നു പൌരോഹിത്യ കൈവയ്പു പ്രാപിച്ചു.'

'ഇൻഡ്യയും അറുതിക്കടൽവരെയുള്ള സകല പ്രദേശങ്ങളും അവിടെ സഭ സ്ഥാപിക്കയും അതിന്റെ ഭരണകർത്താവും നേതാവുമായിരിക്കയും ചെയ്ത തോമ്മായിൽനിന്നു പൌരോഹിത്യ കൈവയ്പു പ്രാപിച്ചു.'

'അന്ത്യോക്യായും അതിന്റെ പരിസര പ്രദേശങ്ങളും അവിടെ സഭ സ്ഥാപിക്കയും റോമായിലേക്കു പോകുന്നതുവരെ അവിടെ പൌരോഹിത്യ ശുശ്രൂഷ നടത്തുകയും ചെയ്ത ശെമവൂൻകീപ്പായിൽനിന്നു പൌരോഹിത്യ കൈവയ്പു പ്രാപിച്ചു.'

'റോമാപട്ടണവും ഇത്താലിയാദേശം മുഴുവനും, അന്ത്യോഖ്യായിൽനിന്നു അവിടെച്ചെന്നു് സഭ സ്ഥാ

പിച്ച ശെമ്മവൂൻകീപ്പായിൽനിന്ന പൌരോഹിത്യ കൈവയ്പ്പ പ്രാപിച്ചു.'

ഇങ്ങനെ മികവൊറും ശ്ളീഹന്മാരെക്കുറിച്ചും അറിയിപ്പുകാരെക്കുറിച്ചും പറയുന്നുണ്ട്. ഈ സ്ഥാനങ്ങളെല്ലാം പിൽക്കാലത്തു ക്രൈസ്തവലോകത്തിൽ പ്രാമാണ്യം പ്രാപിച്ചതു കേവലം സ്വാഭാവികം മാത്രമായിരുന്നു. തുടർന്നുവന്ന മൂന്നു നൂററാണ്ടുകാലംകൊണ്ട് സഭ എല്ലാ ദേശങ്ങളിലും വളർച്ച പ്രാപിക്കയും, സഭയുടെ നിലനിൽപ്പിനും അഭിവൃദ്ധിക്കും സ്ഥിരമായ ചില ക്രമീകരണങ്ങൾ ആവശ്യമായി വരികയും ചെയ്തു. ഈ കാലഘട്ടത്തിനിടകൊണ്ട്, മേൽ സൂചിപ്പിച്ചിരിക്കുന്ന വിവിധകാരണങ്ങളാൽ ചില സ്ഥാനങ്ങൾക്കെല്ലാം കൂടുതൽ പ്രാധാന്യവും, സമീപത്തുള്ള മററു സ്ഥാനങ്ങളുടെമേൽ അധികാരവും, തദനുസരണം മെത്രാപ്പോലീത്താ, വലിയ മെത്രാപ്പോലീത്താ, കാതോലിക്കാ, പാത്രിയർക്കീസ് മുതലായ സ്ഥാനപ്പേരുകളും, തൽഫലമായി അല്പസ്വല്പമായ ഭിന്നതകളും അധികാരമത്സരങ്ങളും എല്ലാം, മനുഷ്യസഹജമായ നിലയിൽ, സ്വയമേ സഭയിൽ ഉണ്ടായിക്കഴിഞ്ഞിരുന്നു. ഈ പശ്ചാത്തലത്തിലാണ നാലാം നൂററാണ്ടിൻെറ ആരംഭത്തിൽ, അറിയോസ്യ വേദവിപരീതത്തെക്കുറിച്ച ചിന്തിക്കുവാനായി പ്രഥമ പൊതു സുന്നഹദോസ് നിഖ്യായിൽ കൂടിയതു്. അപ്പോൾ സ്വാഭാവികമായി, സഭയിൽ തലപൊക്കിത്തുടങ്ങിയിരുന്ന ഈദൃശ അധികാരവടംവലികളും വി. പിതാക്കന്മാരുടെ ചിന്തയ്ക്കു വിഷയീഭവിക്കയും, ഭരണ സംബന്ധമായ ചില ക്രമീകരണങ്ങളെല്ലാം അവിടെ തീരുമാനിക്കപ്പെടുകയും ചെയ്തു. ലോകംമുഴവനും വ്യാപിച്ചുകഴിഞ്ഞിരുന്ന സഭയുടെ ഭരണത്തിനും നിയന്ത്രണത്തിനുമായി, ശ്ളീഹന്മാരുടെ പരമാധികാരത്തോടുകൂടിയ നാലു പാത്രിയർക്കാ സ്ഥാനങ്ങൾ ഉണ്ടായിരിക്കണമെന്ന് അവിടെ നിശ്ചയിക്കപ്പെട്ടു. ലോകം മുഴവനെയും ഭരിക്കുവാനുള്ളതാകയാൽ ലോകത്തിൻെറ നാലു ദിക്കുകളുടെ സംഖ്യ ഉദ്ദാരം സമുചിതമായിരിക്കുമെന്ന കാരണത്താലാണ് അങ്ങിനെ ചെയ്തതു്. അതനുസരിച്ച് ലോകം മുഴവനെയും കിഴക്ക്, പടിഞ്ഞാറു, വടക്ക്, തെക്ക്, എന്നു നാലായി വിഭജിച്ച്, ഓരോന്നിലും പരമാധികാരിയായി ഓരോ പാത്രിയർക്കീസിനെ ഏർപ്പെടുത്തി. മാർ പത്രോസ് സഭ സ്ഥാപിച്ച സ്ഥാനങ്ങളെന്ന നിലയിൽ അന്ത്യോഖ്യായും റോമായും, മാർ മർക്കോസ് സഭ സ്ഥാപിച്ച സ്ഥലമായ അലക്സന്ത്രിയായും, നിഖ്യാസുന്നഹദോസു വിളിച്ചുകൂട്ടുന്നതിനും മററും നേതൃത്വം നൽകുകയും, സഭയുടെ അഭിവൃദ്ധിക്കായി അത്യുത്സാഹപൂർവ്വം പ്രവർത്തിക്കയും ചെയ്തുകൊണ്ടിരുന്ന കസ്തന്തീനോസ് രാജാവിൻെറ തലസ്ഥാനമായ കുസ്തന്തീനോപ്പോലീസും, ഇവരുടെ തലസ്ഥാനങ്ങളായി നിശ്ചയിക്കപ്പെടുകയും ചെയ്തു. ഇത്രയും ചെയ്തുകഴിഞ്ഞപ്പോൾ മറെറാരു വലിയ പ്രയാസം വി. പിതാക്കന്മാരെ അഭിമുഖീകരിച്ചു. മുൻസൂചിപ്പിച്ചിട്ടുള്ള വിധത്തിൽ പ്രാമാണ്യം പ്രാപിച്ചിരുന്ന മററുചില സ്ഥാനങ്ങൾ, അർഹമായ പരിഗണന ലഭിക്കാതെ അവശേഷിച്ചു. ഉദാ: ഊർശ്ലേം. നമ്മുടെ കർത്താവിൻെറ കഷ്ടാനുഭവം, കുരിശുമരണം, ഉയിർത്തെഴുനേല്പ്പ് ആദിയായ സംഭവങ്ങൾ നടന്നതെന്ന നിലയിൽ ഈ സ്ഥലത്തിൻെറ പ്രാധാന്യം അവഗണിക്കാവുന്നതല്ലല്ലോ. മാർ തോമ്മാ ശ്ളീഹാ സ്ഥാപിച്ച പൌരസ്ത്യസഭയുടെ കേന്ദ്രമെന്ന നിലയിൽ പ്രാധാന്യം പ്രാപിക്കയും, അവിടുത്തെ ഭരണാധികാരിക്കു പാത്രിയർക്കീസ് എന്ന സ്ഥാനനാമംതന്നെ സർവ്വസമ്മതമായി നൽകപ്പെടുകയും ചെയ്തുകഴിഞ്ഞിരുന്ന സെലൂക്യായും പരിഗണനാർഹമായ മറെറാരു സ്ഥാനമായിരുന്നു. ഈ പരിഗണനകളെല്ലാംവച്ചുകൊണ്ട്, എന്നാൽ നാലായിട്ടുള്ള ആദ്യ

---

## മെൻ പ്രക്സീസ് ദ്ശ്ലീഹെ ദ്തോമ്മോശ്ളീഹോ

തോമ്മോശ്ലീഹോ ശ്കൽ മെശീഹൊ ഉശാബാഹ് അലൊവർ മറീ അൽ റീമൈെ ഉദ് വോഹോസ് എന്നൻ ലഹോയോ വഹോദ് എന്നൻ ബ്ശേമ് ആബോ വബ്റൊ ഉറൂഹോ കാദീശോ.

തോമ്മോശ്ലീഹോ അബ ദെഹ് ഹ്വൊ കാശീശോ ല്സീദ്പ്പാർ റബ്ഹൈ ഹോദ് മസ്ദെ മീഹൊ വൽ ഹസാൻ മ്ശമ്ശോനോ ഡൈനാഹ് ദ് മസ്ദായ് മൽക്കോ.

അക് പുക്ദോൻ മസ്ദായ് മൽക്കോ പെലഹൈ ദീലേഹ് മ്ഹാവ്യയ് ബ്ലക്ക്ത്തൊ ഉകത്ലൂയ് ബ്റീശ്രൂ തൂറോ.

വിഭജനത്തിൽനിന്ന വിടാതെ, അതിനുള്ളിൽ ഒതുങ്ങത്തക്കവിധം, മറുചില ക്രമീകരണങ്ങളും കൂടി ചെയ്തു. അതായതു്, ഊർശ്ലേം പട്ടണത്തിലെ മേല്പട്ടക്കാരന പാത്രിയർക്കീസ് എന്ന സ്ഥാനനാമവും തദനുസരണമായ ബഹുമതിയും ഉണ്ടായിരിക്കണം. എന്നാൽ ഈ പേരും ബഹുമതിയുമല്ലാതെ, ഭരണപരമായി അദ്ദേഹം കേസറിയായിലെ മെത്രാപ്പോലീത്തായ്ക്കു വിധേയനായിരിക്കണം. പൗരസ്ത്യ ദേശത്തെ, അതായതു സെലൂക്യായിലെ വലിയ മെത്രാപ്പോലീത്താ, ആ വിഭജനമനുസരിച്ച് അന്ത്യോഖ്യാ തലസ്ഥാനമായുള്ള കിഴക്കൻ വിഭാഗത്തിലുൾപ്പെടുന്നു. ആ കിഴക്കൻ വിഭാഗത്തെ വീണ്ടും സമീപ പൗരസ്ത്യമെന്നും, വിദൂര പൗരസ്ത്യമെന്നും രണ്ടായി വിഭജിച്ച്, വിദൂരപൗരസ്ത്യദേശത്തെ മേലധികാരം അദ്ദേഹത്തിന നൽകി. കാതോലിക്കാ എന്ന സ്ഥാനനാമവും പാത്രിയർക്കീസന്മാർക്ക് [illegible] ബഹുമതിയും നൽകി. മുൻപറഞ്ഞ നാലായിട്ടുള്ള വിഭജനത്തിലെ അന്ത്യോഖ്യൻ വിഭാഗത്തിലാണ് ഉൾപ്പെടുന്നതെങ്കിലും, ഭരണപരമായി പാത്രിയർക്കീസിനെപ്പോലെ തന്നെ മെത്രാപ്പോലീത്തന്മാരെ വാഴിക്കുക മുതലായ, പാത്രിയർക്കീസിനുള്ള സകല മേലധികാരങ്ങളും ഇദ്ദേഹത്തിന നൽകുകയും ചെയ്തു. അഥവാ, പാത്രിയർക്കീസിനുള്ള മേൽക്കോയ്മ കേവലം നാമമാത്രമായി ക്ലിപ്തപ്പെടുത്തി. സെലൂക്യൻ സഭയ്ക്കു് അന്ന ക്രൈസ്തവലോകത്തിലുണ്ടായിരുന്ന പ്രാധാന്യവും, സെലൂക്യായുടെ അധികാരാതിർത്തിയിലുൾപ്പെടുന്ന ഇൻഡ്യ മുതലായ വിദൂര പൗരസ്ത്യ ദേശങ്ങളുടെ വൈപുല്യവും, അന്ത്യോഖ്യായുമായി വളരെ വിദൂരത്തിലുള്ള ഈ പ്രദേശങ്ങളുടെ കിടപ്പും എല്ലാം ഇതിനു കാരണങ്ങളായിരിക്കണം. സെലൂക്യാപോലെ തന്നെ അക്കാലത്തു പ്രാധാന്യം പ്രാപിച്ചിരുന്ന മറ്റൊരു സ്ഥാനമായിരുന്ന ഹബശ്ശു് (എത്യോപ്യാ). അവിടെയും പാത്രിയർക്കീസ് എന്ന സ്ഥാനപ്പേരുതന്നെ ഭരണാധികാരി സ്വീകരിച്ചുകഴിഞ്ഞുമിരുന്നു. എങ്കിലും അലക്സന്ത്ര്യായുമായുള്ള അതിന്റെ സാമീപ്യവും മറ്റും പരിഗണിച്ചായിരിക്കണം, അവിടെ മേലാൽ മെത്രാപ്പോലീത്താസ്ഥാനംമാത്രം മതിയെന്നും അതു് അലക്സന്ത്ര്യാ പാത്രിയർക്കീസിന വിധേയമായിരിക്കണമെന്നും വി. സുന്നഹദോസ് നിശ്ചയം ചെയ്തു. ഈ നിശ്ചയങ്ങളെല്ലാം നാം പരിശോധിക്കുമ്പോൾ, ഭരണാധികാരപരമായ യാതൊരു അനിശ്ചിതത്വവും അവശേഷിക്കാതെ, ഓരോ സ്ഥാനങ്ങളുടെയും അധികാരാവകാശങ്ങൾ, വളരെ നിഷ്കൃഷ്ടമായി വിശദീകരിച്ചിരിക്കുന്നതു പ്രത്യേകം ശ്രദ്ധേയമാണ്.

ഇനി നമുക്കു സെലൂക്യായിലെ പൗരസ്ത്യ കാതോലിക്കേറ്റിന്റെ പ്രത്യേക ചരിത്രത്തിലേക്കു തിരിയാം. ഈ വിവരണങ്ങൾക്കു് ഞാൻ പ്രധാന അവലംബമാക്കിയിരിക്കുന്നതു് മാർ ഗ്രീഗോറിയോസ് ബർഎബ്രായായുടെ സഭാചരിത്ര ഗ്രന്ഥമാണ്. ക്രൈസ്തവ ലോകത്തെ നാലായി വിഭജിച്ചുകൊണ്ടുള്ള മുൻപറഞ്ഞ നിഖ്യാ സുന്നഹദോസ് നിശ്ചയമനുസരിച്ച് അന്ത്യോഖ്യാ തലസ്ഥാനമായുള്ള കിഴക്കൻ സഭയുടെ ചരിത്രമാണ് ബർ എബ്രായ എഴുതിയിരിക്കുന്നതു്. ഈ കിഴക്കൻസഭയെത്തന്നെ, അന്ത്യോഖ്യാ തലസ്ഥാനമായുള്ള സമീപ പൗരസ്ത്യ വിഭാഗത്തെ പടിഞ്ഞാറൻ സഭയെന്നും, സെലൂക്യാ തലസ്ഥാനമായുള്ള വിദൂര പൗരസ്ത്യ വിഭാഗത്തെ കിഴക്കൻ സഭയെന്നുമുള്ള നാമങ്ങളിലാണു വ്യവഹരിച്ചിരിക്കുന്നതു്. ഇതനുസരിച്ചു് ബർഎബ്രായയുടെ

സഭാചരിത്രവും രണ്ടു ഭാഗങ്ങളായി എഴുതിയിരിക്കുന്നു. ഒന്നാംഭാഗം അന്ത്യോഖ്യാ തലസ്ഥാനമായുള്ള പടിഞ്ഞാറൻ വിഭാഗത്തിന്റെയും, രണ്ടാം ഭാഗം സെലൂക്യാ തലസ്ഥാനമായുള്ള കിഴക്കൻവിഭാഗത്തിന്റെയും ചരിത്രം. ഇതിൽ കിഴക്കൻ വിഭാഗത്തിലാണല്ലോ ഇൻഡ്യ ഉൾപ്പെടുന്നതു്.

ഒന്നാംഭാഗം പത്രോസ്ശ്ലീഹാമുതൽ ആരംഭിക്കുന്നു. അദ്ദേഹം ഊർശ്ലേമിൽനിന്നു് അന്ത്യോഖ്യായിൽചെന്നു് അവിടെ സഭ സ്ഥാപിക്കയും, ഏവോദ്യോസിനെ അവിടുത്തെ പ്രഥമ മഹാപുരോഹിതനായി നിയമിക്കയും ചെയ്തു. പത്രോസ് അന്ത്യോഖ്യായിൽ സഭ സ്ഥാപിച്ചെങ്കിലും അവിടെ ഭരണം നടത്തിയില്ല; ഏവോദ്യോസിനെ അവിടെ നിയമിക്കയാണുണ്ടായതു്. പത്രോസാകട്ടെ റോമായിൽ ചെന്നു് അവിടെ സഭ സ്ഥാപിച്ചു്, അവിടുത്തെ പ്രഥമ ഭരണാധികാരിയായിരിക്കയാണുണ്ടായതു്. ഏവോദ്യോസിനുശേഷം അഗ്നിമയനായ മാർ ഇഗ്നാത്യോസ്. ഇങ്ങനെ തുടർച്ചയായി എഴുതി, പടിഞ്ഞാറൻ വിഭാഗത്തിന്റെ ചരിത്രം അവസാനിപ്പിച്ചശേഷം, നമുക്കു ചിന്താവിഷയമായ രണ്ടാംഭാഗം ആരംഭിക്കുന്നു. അതിന്റെ പ്രാരംഭഭാഗം അതേനിലയിൽതന്നെ ഇവിടെ ഉദ്ധരിക്കാം.

'ഈ ചരിത്രത്തിന്റെ ഒന്നാംഭാഗം പൂർത്തിയാക്കിയിട്ടു് ഇതാ രണ്ടാംഭാഗം ഞാൻ ആരംഭിക്കുന്നു. അതേ നിലയിൽതന്നെ, ശ്ലൈഹിക പ്രാരംഭം മുതൽ ഈ ഭാഗവും ഞാൻ ആരംഭിക്കുന്നു. കിഴക്കിന്റെ ഒന്നാമത്തെ മഹാ പുരോഹിതൻ തോമാശ്ലീഹാ. 'ശ്ലീഹന്മാരുടെ പഠിപ്പിക്കൽ' എന്ന ഗ്രന്ഥത്തിൽനിന്നും നമുക്കു ഗ്രഹിക്കാവുന്നതനുസരിച്ചു്, പ്രാരംഭത്തിൽ തോമ്മാശ്ലീഹാ കിഴക്കൻപ്രദേശത്തു് കർത്താവിന്റെ സുവിശേഷമറിയിച്ചു. കർത്താവിന്റെ സ്വർഗ്ഗാരോഹണത്തിന്റെ രണ്ടാംവർഷത്തിൽ, അദ്ദേഹം ഇൻഡ്യയിലേക്കുള്ള യാത്രയിൽ അതുവഴി കടന്നുപോയപ്പോൾ, മാദായർ, പൊർസായർ മുതലായ വിവിധ ജാതികളോടു സുവിശേഷമറിയിച്ചു. ഇൻഡ്യയിലേയ്ക്കുള്ള ആ യാത്രയിൽ, തെഗ്രീസിലും സുവിശേഷം ഉൽഘോഷിച്ചു.'

ഇതിനാധാരമായി 'ശ്ലീഹന്മാരുടെ പഠിപ്പിക്കൽ' എന്ന ഗ്രന്ഥത്തിൽനിന്നു, ഞാൻ ഇതിനുപരി നൽകിയിരിക്കുന്ന ഉദ്ധരണിയും നൽകിയിട്ടുണ്ടു്. തുടർന്നു് അദ്ദേഹം ഇൻഡ്യയിൽ വന്നതും അവസാനം കലാമിനായിൽവച്ചു ശൂലമേറ്റു മരണമടഞ്ഞതുമായ വിവരങ്ങൾ നൽകുന്നു. തോമ്മാശ്ലീഹായുടെ മരണാനന്തരം അറിയിപ്പുകാരിൽ ഒരുവനായ ആദായി, സെലൂക്യായിൽവന്നു് തോമ്മാശ്ലീഹായുടെ പിൻഗാമിയെന്ന നിലയിൽ, കിഴക്കിന്റെ മഹാ പുരോഹിതനായി ഭരണം നടത്തി. ആദായിക്കുശേഷം അദ്ദേഹത്തിന്റെ ശിഷ്യനായ ആഗായി. അതിനുശേഷം ആദായിയുടെ മറ്റൊരു ശിഷ്യനായ മാറി. തുടർന്നു് അദ്ദേഹത്തിന്റെ ശിഷ്യനായ എബ്രുസിയോസ്. ഇദ്ദേഹത്തെ മാറി, അന്ത്യോഖ്യായിലെ ശിഷ്യന്മാരെ സന്ദർശിച്ചു് കുശലമന്വേഷിക്കുവനായി അങ്ങോട്ടയക്കുകയും, അദ്ദേഹം അന്ത്യോഖ്യായിലായിരിക്കെ, മാറി ചരമം പ്രാപിക്കയും ചെയ്തു. ഉടനെ പൌരസ്ത്യദേശത്തെ വിശ്വാസികൾ, തങ്ങൾക്കു് മഹാപുരോഹിതനെ തരണമെന്നാവശ്യപ്പെട്ടുകൊണ്ടു് അന്ത്യോഖ്യായിലേക്കു് ആളയക്കുകയും, അവിടെയുള്ള ശിഷ്യന്മാർ എബ്രുസിയോസിനു കൈവയ്പു നൽകി സെലൂക്യായിലേക്കയക്കയും ചെയ്തു. സെലൂക്യായിലെ മഹാപുരോഹിതൻ ചരമം പ്രാപിക്കുമ്പോൾ പിൻഗാമിയെ വാഴിച്ചുകിട്ടുവാൻ അന്ത്യോഖ്യായോടപേക്ഷിക്കുക എന്ന പാരമ്പര്യത്തിന്റെ പ്രാരംഭം ഇതാണെന്നു തോന്നുന്നു. തുടർന്നുവന്ന അബ്രഹാമും, അന്ത്യോഖ്യായിൽനിന്നാണു കൈവയ്പു സ്വീകരിച്ചതു്. എന്നാൽ തൊട്ടടുത്ത പിൻഗാമിയായ യാക്കോബു് കൈവയ്പു് പ്രാപിച്ചതു് യെറുശലേമിൽനിന്നാണു്. യാക്കോബിനുശേഷം ആഹൊദാബൂയ്. യാക്കോബു് നിര്യാതനാകുന്നതിനുമുമ്പുതന്നെ, ആഹൊദാബൂയ്, കോമേശ്ശു, എന്ന തന്റെ രണ്ടു ശിഷ്യന്മാരെ, തന്റെ മരണാനന്തരം അന്ത്യോഖ്യായിലേക്കയക്കണമെന്നും, അവരിൽ പാത്രിയർക്കീസിനു് ഇഷ്ടമുള്ളയാളെ വാഴിച്ചുതരണമെന്നും നിർദ്ദേശിച്ചിരുന്നു. അതനുസരിച്ചു് രണ്ടുപേരും അന്ത്യോഖ്യായിലെത്തി ഒരു വിശ്വാസിയുടെ ഭവന

"And the brothren gatherd together and rejoiced in the grace of the Holy Ghost: now the apostle Thomas when he departed out of the world made Siphor a presbyter and tuzanes a deacon, when he went up into the mountain to die. And the Lord wrought with them, and many were added into the faith".

Acts of Thoma, Page 437.

ത്തിൽ രാപാക്കവെ, ഇവർ ചാരന്മാരാണെന്ന് ആരോ വ്യാജം പറഞ്ഞുണ്ടാക്കി ജനങ്ങളെ ഇളക്കുകയും, തുടർന്നുണ്ടായ ലഹളയിൽ കോമേശ്രു വധിക്കപ്പെടുകയും, ആഹൊദാബൂയ് ജീവനുംകൊണ്ട് ഓടി രക്ഷപ്പെടുകയും ചെയ്തു. പാത്രിയർക്കീസ് വിവരമറിഞ്ഞ് അന്വേഷണം നടത്തിയതിൽ ആഹൊദാബൂയ് ഊർശ്ലേമിലുള്ളതായി അറിവുകിട്ടി. ഉടൻതന്നെ പാത്രിയർക്കീസ് ഊർശ്ലേമിലുള്ള മേൽപ്പട്ടക്കാർക്ക്, ആഹൊദാബൂയിക്കു കൈവയ്പു നൽകുവാൻ നിർദ്ദേശം കൊടുക്കയും, അവർ അതനുസരിച്ചു പ്രവർത്തിച്ച് അദ്ദേഹത്തെ സെലൂക്യായിലേക്കയക്കയും ചെയ്തു. ഇതോടുകൂടി പടിഞ്ഞാറൻ സഭയിലെ മേല്പട്ടക്കാർ ഒരുമിച്ചുകൂടി, ഇനി മേലാൽ പൌരസ്ത്യ സഭയിലെ മേൽപ്പട്ടക്കാരൻ മരിക്കുമ്പോൾ, അവർതന്നെ ഒരാളെ തിരഞ്ഞെടുത്തു വാഴിച്ചുകൊള്ളേണ്ടതാണെന്നും, ഇതുവരെ കിഴക്കിന്റെ വലിയ മെത്രാപ്പോലീത്താ എന്നു വിളിക്കപ്പെട്ടിരുന്ന ആ മേല്പട്ടക്കാരൻ, മേലാൽ കാതോലിക്കാ എന്നും പാത്രിയർക്കീസ് എന്നും പേർ വിളിക്കപ്പെടേണ്ടതാണെന്നും നിശ്ചയം ചെയ്കയും, തദനുസാരമായ അധികാരപത്രം എഴുതിയുണ്ടാക്കുകയും ചെയ്തു. ഈ സംഭവം അന്നത്തെ പാത്രിയർക്കീസിന് അതൃപ്തികരമായിരുന്നു എന്നും, പാത്രിയർക്കീസിന്റെ അതൃപ്തി വക വയ്ക്കാതെയാണ് പ്രാദേശിക സുന്നഹദോസ് ഈ തീരുമാനം ചെയ്തു നടപ്പിലാക്കിയതെന്നുമുള്ള വസ്തുത ഇവിടെ പ്രത്യേകം സ്മരണീയമാണ്. ഈ കാലംവരെ കിഴക്കിന്റെ വലിയമെത്രാപ്പോലീത്താ എന്നു വിളിക്കപ്പെട്ടിരുന്നയാൾ ഇതുമുതൽ കാതോലിക്കാ എന്നു വിളിക്കപ്പെടുവാൻ തുടങ്ങി. ഇദ്ദേഹത്തിന്റെ കാലശേഷം, മേൽ നിശ്ചയമനുസരിച്ച് പൌരസ്ത്യ സഭയിലെ മേൽപ്പട്ടക്കാർ തനിയെ ഒരുമിച്ചുകൂടി ശഹല്പ്പാ എന്നയാളെ വാഴിച്ചു. ഇദ്ദേഹമാണ പൌരസ്ത്യർ തന്നെ തിരഞ്ഞെടുത്തു വാഴിച്ച ഒന്നാമത്തെ പൌരസ്ത്യ കാതോലിക്കാ. ഇദ്ദേഹത്തിനുശേഷം പാപ്പാ. ഈ പാപ്പായുടെ കാലത്താണ നിഖ്യാ സുന്നഹദോസ് നടത്തപ്പെട്ടത്. അദ്ദേഹം അതിൽ സംബന്ധിക്കയും ചെയ്തു. നിഖ്യാ സുന്നഹദോസിൽ പാപ്പാ എന്ന ഈ പൌരസ്ത്യകാതോലിക്കായും പുറമെ, ഇൻഡ്യയുടെയും പ്രാതിനിധ്യം വഹിച്ചുകൊണ്ട് പേർഷ്യയുടെയും വലിയ ഇൻഡ്യയുടെയും യോഹന്നാൻ മെത്രാനും സംബന്ധിച്ച കാര്യം സുപരിചിതമായ ഒരു ചരിത്രവസ്തുതയാണല്ലോ. തുടർന്നുണ്ടായ എട്ടു കാതോലിക്കാമാർ പൌരസ്ത്യദേശത്തുതന്നെ തിരഞ്ഞെടുക്കപ്പെട്ടു വാഴിക്കപ്പെട്ടു. ഈ കാലത്തോടുകൂടി നെസ്തോർ വേദവിപരീതം പൌരസ്ത്യദേശത്തു വളരെ ശക്തി പ്രാപിച്ചു. കാതോലിക്കാസ്ഥാനികൾ തന്നെ പലരും നെസ്തോർ വേദവിപരീതത്തിലുൾപ്പെട്ടു. സത്യവിശ്വാസികൾക്കു സെലൂക്യായിൽ യാതൊരു സ്ഥാനവുമില്ലാതെ, അവർക്ക് അവിടെ കാതോലിക്കായെയോ മേല്പട്ടക്കാരെയോ വാഴിക്കുവാൻ പോലും കഴിവില്ലാതെ, ദീർഘകാലം വിഷമിച്ചു. അപ്പോഴാണു യാക്കോബു ബുർദാനാ സത്യവിശ്വാസസംരക്ഷകനായി എഴുന്നേററത്. അദ്ദേഹം പൌരസ്ത്യ സഭയിലും എത്തി. അന്നു സത്യവിശ്വാസികൾക്ക് അവിടെ മേല്പട്ടക്കാരാരുമില്ലാതിരുന്നതിനാൽ, ആഹുദേമെ എന്നയാളെ പൌരസ്ത്യ കാതോലിക്കായായി വാഴിച്ചു. ഇദ്ദേഹത്തിന്റെ കാലശേഷം കോമേശ്രു, ശമുവേൽ എന്ന രണ്ടു കാതോലിക്കാമാർ തുടർന്നു വാഴിക്കപ്പെട്ടു. ഇവരെല്ലാം മുൻപതിവനുസരിച്ച് പാശ്ചാത്യരുടെ യാതൊരു അറിവുംകൂടാതെ, സെലൂക്യായിൽ തിരഞ്ഞെടുത്തു വാഴിക്കപ്പെട്ടവരാണ്. ഇക്കാലമായപ്പോഴേക്ക സത്യവിശ്വാസികൾക്ക യാതൊരു വിധത്തിലും അവിടെ കഴിഞ്ഞുകൂടുവാനോ, കാതോലിക്കാ എന്ന നാമംപോലും ഉപയോഗിക്കുവാനോ, നെസ്തോർ വേദവിപരീതികളുടെ ശക്തിയായ എതി[illegible]. സത്യവിശ്വാസികളുടെമേലുള്ള പീഡനത്തിന്റെ ശക്തി കുറഞ്ഞു അല്പം ശാന്തതയുണ്ടായി. ആ കാലത്തു അത്താനാസ്യോസ് ഗാമോലൊ എന്ന 'ദേഹമായിരുന്നു അന്ത്യോഖ്യാ പാത്രിയർക്കീസ്. അദ്ദേഹം സ്വന്തമായ ചില ആവശ്യങ്ങൾ പ്രമാണിച്ച് സ്വശിഷ്യനായ ഒരു യോഹന്നാൻ ശെമ്മാശ്ശനെ പേർഷ്യാരാജാവിനെ സന്ദർശിക്കുവാനായി അയച്ചു. ഈ യോഹന്നാൻ ശെമ്മാശ്ശൻ യാത്രയിൽ, അന്നു പൌരസ്ത്യദേശത്തെ സത്യവിശ്വാസികളുടെ പ്രധാന ആശ്രയകേന്ദ്രമായിരുന്ന മാർ മത്തായിദയറായിൽ ചെല്ലുകയും, അവിടെ കണ്ടെത്തിയ സത്യവിശ്വാസികളോടു പാത്രിയർക്കീസുമായി നേരിട്ടു ബന്ധം പുലർത്തുവാൻ അപേക്ഷിക്കുകയും ചെയ്തു. വളരെ നിരാശയിൽ, ഇടയനില്ലാത്ത ആടുകളെപ്പോലെ കഴിഞ്ഞിരുന്ന അവർക്ക് അതു സമ്മതമായി. ഉടനെ മാർ മത്തായി ദയറായിലെ മെത്രാപ്പോലീത്താ, അടുത്തുള്ള മററു മേല്പട്ടക്കാരെയും കൂട്ടിക്കൊണ്ട് പാത്രിയർക്കീസിന്റെ അടുത്തെത്തി. ദയറായിൽനിന്ന് യോഗ്യരായ മൂന്നു സ്ഥാനാർത്ഥികളേയും കൂട്ടത്തിൽ കൊണ്ടുപോയിരുന്നു. ഇവരിലൊരാളെ കാതോലിക്കായായി വാഴിച്ചുതരുവാൻ പാത്രിയർക്കീസിനോട് അപേക്ഷിച്ചു. എന്നാൽ പാത്രിയർക്കീസ്, കിഴക്കിന്റെ മഹാപുരോഹിതൻ നിര്യാതനാകുമ്പോൾ പൌരസ്ത്യദേശത്തെ മേല്പട്ടക്കാർ തന്നെ പകരം ആളെ തിരഞ്ഞെടുത്തു വാഴിച്ചുകൊള്ളേണ്ടതാണെന്നുള്ള നിഖ്യാ സുന്നഹദോസുനിശ്ചയം അനുസ്മരിപ്പിച്ചുകൊണ്ട് പിൻവാങ്ങുകയാണു ചെയ്തതു്. തന്മൂലം ഈ മേൽപട്ടക്കാർതന്നെ

മൂന്നു സ്ഥാനാർത്ഥികളിൽ മോറൂസൊ എന്നയാളെ തിരഞ്ഞെടുത്തു പട്ടം കൊടുക്കയും പൌരസ്ത്യദേശത്തെ സഭയുടെ മഹാപുരോഹിതനായി പ്രഖ്യാപിക്കയും ചെയ്തു. നെസ്തോർകാരുടെ എതിർപ്പുമൂലം, കാതോലിക്കാ എന്ന പേരു് ഉപയോഗിക്കുവാൻ നിർവാഹമില്ലായിരുന്നതിനാൽ, പകരം മപ്രിയാനാ എന്ന പേരു സ്വീകരിക്കയും, തലസ്ഥാനം സെലൂക്യായിൽ നിന്നു തെഗ്രീസിലേക്കു മാററുകയും ചെയ്തു. ഈ മോറൂസോയാണു തെഗ്രീസിൽ ആസ്ഥാനമാക്കിയ ഒന്നാമത്തെ മപ്രിയാനാ.

തുടർന്നുള്ള ചരിത്രം ലേഖനദൈർഘ്യം ഭയന്നു ഞാൻ വളരെ ചുരുക്കുകയാണു്. മാർതോമ്മാശ്ലീഹായെ തുടർന്നു് ഏഴാമത്തെ പൌരസ്ത്യമഹാപുരോഹിതനായ ആഹോദാബൂയിയുടെ വാഴ്ചക്കാലത്തു്, മേലാൽ പൌരസ്ത്യസഭയിലെ മഹാപുരോഹിതനെ പൌരസ്ത്യർതന്നെ തിരഞ്ഞെടുത്തു വാഴിച്ചുകൊള്ളേണ്ടതാണെന്നുണ്ടായ സുന്നഹദോസു നിശ്ചയം അന്നത്തെ പാത്രിയർക്കീസിനു സന്തോഷപ്രദമായിരുന്നില്ല എന്നു മേൽ സൂചിപ്പിച്ചിട്ടുണ്ടല്ലോ. ഈ മനോഭാവം ഭൂരിപക്ഷം പാത്രിയർക്കീസന്മാരെയും ഭരിച്ചിരുന്നു എന്നും അവർ തികഞ്ഞ സഹിഷ്ണതയോടെയല്ല പൌരസ്ത്യ കാതോലിക്കാസ്ഥാനത്തെ വീക്ഷിച്ചിരുന്നതെന്നുമുള്ള വസ്തുത ഒരു ചരിത്രസത്യമാണു്. ലോകമെങ്ങുമുള്ള സഭയെ നാലായി വിഭജിച്ചുകൊണ്ടുള്ള നിഖ്യാസുന്നഹദോസ് നിശ്ചയത്തിന്റെ വെളിച്ചത്തിൽ അതിലെ പൌരസ്ത്യവിഭാഗത്തിന്റെ പ്രധാന മേലദ്ധ്യക്ഷനായ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ വിഭാഗത്തെ വീണ്ടും രണ്ടായി വിഭജിച്ചു്, ഭരണപരമായി തുല്യാധികാരമുള്ള ഒരാളെ അതിൽ നിയമിച്ചതു്, സ്വാഭാവികമായും പാത്രിയർക്കീസിനു് നീരസപ്രദമായിത്തീർന്നതായിരിക്കാം ഇതിനു കാരണം. കാതോലിക്കായുടെ സ്ഥാനനാമം മപ്രിയാനാ എന്നു വ്യത്യാസപ്പെടുത്തുകയും, ആ സ്ഥാനം തെഗ്രീസിലേക്കു മാററുകയും ചെയ്തതുതന്നെ, കിഴക്കൻസഭയുടെ ശക്തി ക്ഷയിച്ചുവന്നതുകൊണ്ടായിരുന്നല്ലോ. ഈ ശക്തിക്ഷയം ക്രമാനുഗതമായി പില്ക്കാലത്തും തുടരുകയാണുണ്ടായതു്. ഈ കാലഘട്ടത്തെ ചരിത്രം പരിശോധിച്ചാൽ പൌരസ്ത്യസഭയും കാതോലിക്കാസ്ഥാപനവും ക്രമേണ ശക്തിക്ഷയിച്ചു് പാത്രിയർക്കീസിനു് അധീനപ്പെട്ടുവരുന്ന ചിത്രമാണു് നമുക്കു ലഭിക്കുന്നതു്. തെഗ്രീസിലേക്കു സിംഹാസനം മാററപ്പെട്ട ശേഷം കുറേക്കാലത്തേക്കു മപ്രിയാനാസ്ഥാനമുള്ളതു തുടർച്ചയായി പിൻഗാമികൾ അവരോധിക്കപ്പെട്ടിരുന്നെങ്കിലും, തുടർന്നു പലപ്പോഴും എട്ടും പത്തും സംവത്സരക്കാലത്തേക്കും അതിൽ കൂടുതൽ കാലത്തേക്കും ഈ സിംഹാസനം ഒഴിവായിക്കിടന്നിരുന്നു. ആക്കാലത്തുണ്ടായ ബഹുഭൂരിപക്ഷം മപ്രിയാനാമാരും പാത്രിയർക്കീസിനാൽ വാഴിക്കപ്പെട്ടിട്ടുള്ളവരായിരുന്നു. പാത്രിയർക്കീസ് കിഴക്കൻസഭയുടെ ഭരണത്തിൽ ഇടപെട്ടു് ഇഷ്ടംപോലെ മപ്രിയാനാമാരെ നിയന്ത്രിക്കുക, വാഴിക്കുക, ചിലരെ നീക്കംചെയ്തു് പകരം ആളെ നിയമിക്കുക, കിഴക്കൻ സഭയിലെ മെത്രാന്മാരെയും മററും മപ്രിയാനായുടെ അറിവുകൂടാതെ ആക്കുകയും നീക്കുകയും ചെയ്യുക, മപ്രിയാനായുടെ അറിവും സഹകരണവും കൂടാതെ പാത്രിയർക്കീസിനെ വാഴിക്കുക, മുതലായ നിരവധി ഉദാഹരണങ്ങൾ ഈ കാലഘട്ടത്തിലെ ചരിത്രത്തിൽനിന്നു് എടുക്കുവാൻ യാതൊരു പ്രയാസവുമില്ല. ഈ കാലഘട്ടത്തെക്കുറിച്ചെഴുതിയിട്ടുള്ള പല ആധുനികചരിത്രകാരന്മാരും രേഖപ്പെടുത്തിയിരിക്കുന്നതു, മപ്രിയാനാ കിഴക്കൻസഭയിൽ കേവലം പാത്രിയർക്കീസിന്റെ ഒരു പ്രതിനിധി മാത്രമായിരുന്നു എന്നാണു്. ഒരുവിധത്തിൽ പറഞ്ഞാൽ ദീർഘകാലം അങ്ങനെയായിരുന്നുതാനും. എന്നാൽ അതേസമയം ഈ കാലഘട്ടത്തിൽതന്നെ വാണിരുന്ന പ്രബലന്മാരായ ചില മപ്രിയാനാമാരുടെ കാലത്തു്, ഈവക അധികാരപ്രയോഗങ്ങളെ ഫലപ്രദമായി ശക്തിയുക്തം എതിർക്കുകയും, മപ്രിയാനായുടെ അറിവോ സഹകരണമോ കൂടാതെ വാഴിക്കപ്പെടുന്ന പാത്രിയർക്കീസിനെ അംഗീകരിക്കാതിരിക്കുക, തുബ്ദേനിലും മററും പാത്രിയർക്കീസിന്റെ പേരു് അനുസ്മരിക്കുന്നതു നിർത്തലാക്കുക, പാശ്ചാത്യരുടെ അറിവുകൂടാതെ മപ്രിയാനായെ വാഴിക്കുക മുതലായ സംഭവങ്ങളുടെ സംഖ്യയും ഒട്ടും കുറവല്ലതന്നെ. എന്നാൽ ചില ഘട്ടങ്ങളിൽ മഹാമനസ്ക്കരായ പല പാത്രിയർക്കീസന്മാരും അതിരു കവിഞ്ഞ സ്നേഹത്തോടും താഴ്മയോടുംകൂടെ പൌരസ്ത്യരെ സമീപിച്ചു് സൌഹാർദ്ദബന്ധം പുനഃസ്ഥാപിക്കുകയുണ്ടായിട്ടുണ്ടെന്നുള്ള ചരിത്രസത്യവും പ്രസ്താവയോഗ്യമാണു്. പലപ്പോഴും മേൽപറഞ്ഞ വിധത്തിലുള്ള അസ്വാസ്ഥതകളെ തുടർന്നു് പ്രാദേശികസുന്നഹദോസുകൾ കൂടി, മുൻനിഖ്യാതീരുമാനത്തിന്റെ വെളിച്ചത്തിൽ, പാത്രിയർക്കീസും മപ്രിയാനായും തമ്മിലുണ്ടായിരിക്കേണ്ട ബന്ധം പുനർനിർവ്വചിക്കുകയുണ്ടായിട്ടുണ്ടു്. അതുപോലുള്ള ഒരു പ്രധാന സംഭവമാണു് യവനായവർഷം 1180–ൽ (869 എ. ഡി.) നടന്ന കപ്പർത്തുത്തൊ സുന്നഹദോസ്. അതിലെ നിശ്ചയങ്ങൾ ഹൂദായകാനോൻ ഏഴാം അദ്ധ്യായം ഒന്നാം ഖണ്ഡികയുടെ അവസാന ഭാഗത്തുനിന്നു താഴെ ഉദ്ധരിക്കുന്നു.

'1. മോർ മത്തായിയുടെ (ദയറായിലെ) എപ്പിസ്കോപ്പന്മാരും ദയറായക്കാരും തെഗ്രീസിലെ സിംഹാസനത്തിൽ വാഴുന്ന മപ്രിയാനായിക്കു കീഴ്പ്പെട്ടു് അനുസരിച്ചിരിക്കണം.

2. ക്ഷണിക്കപ്പെടുമ്പോഴല്ലാതെ തെഗ്രീസിലെ

തിവകകളിൽ ഭരണരീത്യാ അന്ത്യോഖ്യാ പാത്രിയക്കീസ് പ്രവേശിച്ചുകൂടാ. മപ്രിയാനാ പാത്രിയക്കീസിന്റെ ഇടവകകളിലും പ്രവേശിക്കരുത്.

3. മപ്രിയാനാ അന്ത്യോഖ്യാ പാത്രിയക്കീസിന്റെ കൂട്ടത്തിൽ സന്നിഹിതനായിരിക്കുമ്പോൾ, അദ്ദേഹത്തിന്റെ വലത്തുവശത്തു് ഒന്നാമതായിട്ടു് ഇരിക്കയും അദ്ദേഹത്തിന്റെ പിന്നാലെ പേരു പ്രസ്താവിക്കപ്പെടുകയും കുർബ്ബാന അനുഭവിക്കയും ചെയ്യണം.

4. മപ്രിയാനാ ജീവിച്ചിരിക്കെ അദ്ദേഹത്തിന്റെ സമ്മതംകൂടാതെ പാത്രിയക്കീസിനെ വാഴിക്കരുതു്. അങ്ങിനെയല്ലാതെ ചെയ്താൽ പൌരസ്ത്യർക്ക സ്വയമായി മപ്രിയാനായെ വാഴിക്കുവാനും അധികാരമുണ്ടായിരിക്കും. പാത്രിയക്കീസിന്റെ മേൽ കൈവയ്പു നടത്തേണ്ടതു് മപ്രിയാനായോ സുന്നഹദോസ് അദ്ധ്യക്ഷനോ ആയിരിക്കണം. അതിനെ കുറിച്ചു് പാശ്ചാത്യർ രണ്ടു് എപ്പിസ്കോപ്പന്മാരെയും, പൌരസ്ത്യർ രണ്ടു പേരെയും (എപ്പിസ്കോപ്പന്മാരെയും) തെരഞ്ഞെടുത്തിട്ടു് ഈ നാലുപേരുംകൂടി സമ്മതിക്കുന്നയാൾ കൈവയ്പു നടത്തിക്കൊള്ളണം.

5. കർദ്ദു, ബെസ്സബ്ദായി ഇടവകകളും, അറബികൾ സമ്മതിക്കുന്നപക്ഷം മാദായരായ നെഗ്റോനായരും തെഗ്രീസിനുള്ളതായിരിക്കണം.

6. പൌരസ്ത്യരും പാശ്ചാത്യരും തമ്മിലുണ്ടായ തർക്കങ്ങളുടെ തീരുമാനം.

7. പാത്രിയക്കീസിന്റെ ഇടവകയിൽ മപ്രിയാനാ വാഴിച്ച മൂന്നു് എപ്പിസ്ക്കോപ്പന്മാരുടെ വൃത്താന്തം.

8. മപ്രിയാനായാൽ നിരോധിക്കപ്പെടുന്ന എപ്പിസ്ക്കോപ്പാ പാത്രിയക്കീസിനാലും നിരോധിക്കപ്പെട്ടവനായിരിക്കും എന്നറിഞ്ഞുകൊള്ളണം.

കിഴക്കൻസഭയുടെ ശക്തിക്ഷയത്തിന്റെ കാലഘട്ടത്തിൽ നടന്നിട്ടുള്ള, മേൽപ്രസ്താവിച്ചവിധമുള്ള സംഭവങ്ങളെല്ലാം, സന്ദർഭത്തിന്റെ ആനുകൂല്യം സഹായകമാക്കിക്കൊണ്ടുള്ള പ്രവൃത്തികളെന്നല്ലാതെ. മുൻ ഉദ്ധരിച്ചിട്ടുള്ള സുന്നഹദോസ് നിശ്ചയങ്ങളുടെയും മററും വെളിച്ചത്തിൽ അവയൊന്നും സാധൂകരിക്കുവാൻ നിർവാഹമില്ലാത്തവയാണല്ലോ. ഇരുസഭകളുടെയും പരസ്പര ബന്ധത്തിന്റെ അടിസ്ഥാനം ഇന്നും നിഖ്യാസുന്നഹദോസു നിശ്ചയം തന്നെയാണെന്നുള്ള വസ്തുത പ്രത്യേകം ഓർത്തിരിക്കേണ്ടതാണ്. ക്രമേണ പൌരസ്ത്യസഭയിൽ പള്ളികളും ജനങ്ങളുമെല്ലാം കുറഞ്ഞു് മപ്രിയാനാസ്ഥാനംതന്നെ ആവശ്യമില്ലാത്ത സാഹചര്യം വന്നുചേർന്നു. ഏതാണ്ട 19-ാം നൂററാണ്ടിന്റെ മദ്ധ്യകാലമായപ്പോഴേക്കു, മൂസൽ, മാർ മത്തായി, എന്ന രണ്ടിടവകകൾ മാത്രം അവശേഷിച്ചു എന്നാണു പറയപ്പെടുന്നതു്. എന്തായാലും ക്രി. 1860-വരെ നാമമാത്രമായിട്ടെങ്കിലും ഈ സ്ഥാനം തുടർന്നുവന്നു. അതോടുകൂടി ഇതു് അവിടെ അവസാനിക്കുകയും ചെയ്തു.

ഈ വസ്തുതകൾക്കു പ്രധാനമായും ഞാൻ അവലംബമാക്കിയിരിക്കുന്ന, ബാർഎബ്രായയുടെ സഭാചരിത്രത്തിലോ, മററു സഭാചരിത്രങ്ങളിലോ, ഇൻഡ്യയിലെ സഭയെക്കുറിച്ചു കാര്യമായ പരാമർശനങ്ങളൊന്നുമില്ലെങ്കിലും, ഇൻഡ്യയുടെ തെക്കേ കോണിൽ അപ്പോസ്തോലകാലംമുതൽ തന്നെ സ്ഥിതിചെയ്തിരുന്ന നമ്മുടെ മലങ്കരസഭയും, നിഖ്യാസുന്നഹദോസിലെ പ്രാദേശികവിഭജനമനുസരിച്ചു് ഈ പൌരസ്ത്യ വിഭാഗത്തിലാണല്ലോ ഉൾപ്പെടുന്നതു്. മലങ്കരസഭയുടെ പാരമ്പര്യമായ ബന്ധവും ഈ പൌരസ്ത്യസിംഹാസനത്തോടുതന്നെയായിരുന്നു എന്നുള്ളതും അവിതർക്കിതമാണ്. നിഖ്യാ സുന്നഹദോസിൽ പൌരസ്ത്യസഭയിലെ ഒരു മേല്പട്ടക്കാരൻ ഇൻഡ്യയുടെ പ്രാതിനിധ്യവും വഹിച്ചിരുന്നു. ബാർ എബ്രായയുടെ സഭാചരിത്രത്തിൽതന്നെ, പന്ത്രണ്ടാം നൂററാണ്ടിന്റെ ആദ്യത്തിൽ ഗ്രീഗോറിയോസു് യാക്കോബു് മപ്രിയാനായുടെ സ്ഥാനാരോഹണം സംബന്ധിച്ചു്, മാർ മത്തായിദയറായക്കാരും തെഗ്രീസുകാരുമായി ചില അഭിപ്രായഭിന്നതകളുണ്ടായ സന്ദർഭത്തെക്കുറിച്ചുള്ള വിവരണത്തിൽ, ഇൻഡ്യാക്കാരൻ യോഹന്നാന്റെ പുത്രൻ ഗബ്രിയേൽ എന്നൊരു മേല്പട്ടക്കാരൻ പ്രസ്തുത ആലോചനകളിൽ പങ്കു വഹിച്ചിരുന്നതായി പ്രസ്താവമുണ്ട്. നാട്ടിൽ ഈ ബന്ധത്തിനുള്ള തെളിവുകൾ നിരവധിയുമാണ്. തെഗ്രീസിൽ മപ്രിയാനാസ്ഥാനം നിന്നുപോയ ഘട്ടത്തിൽ, ആ പ്രാദേശികപരിധിയിലുൾപ്പെട്ടിരുന്ന മലങ്കരസഭ, വളരെ ആശാവഹമായി പുരോഗമിക്കുന്ന ഒരു കാലമായിരുന്നല്ലോ. അപ്പോൾ സ്വാഭാവികമായും ഈ സിംഹാസനം ഇങ്ങോട്ടു മാററി സ്ഥാപിച്ചാൽ കൊള്ളാമെന്നുള്ള ആഗ്രഹം ഇവിടെയുള്ള പിതാക്കന്മാർക്കുണ്ടായി. പാത്രിയക്കീസിന്റെ സഹകരണത്തോടുകൂടി അതു സാധിക്കുവാൻ പരിശ്രമങ്ങളാരംഭിച്ചു. 1912-ൽ പ. അബ്ദൽമശിഹാ പാത്രിയക്കീസിന്റെ സഹകരണത്തിൽ അതു സാധിക്കയും ചെയ്തു. കാതോലിക്കാ എന്ന പേരു് മപ്രിയാനാ എന്നു മാററുവാനുണ്ടായ സാഹചര്യങ്ങളൊന്നും അന്നു നിലവിലില്ലായിരുന്നതിനാൽ, കാതോലിക്കാ എന്ന പുരാതന സ്ഥാനനാമത്തിൽതന്നെയാണിതു സാധിക്കാനിടയായതെന്ന വസ്തുത പ്രത്യേകം ചാരിതാർത്ഥ്യജനകമാണ്. എങ്കിലും അന്നു അന്ത്യോഖ്യാസിംഹാസനത്തിനു് അവകാശികളായി, അബ്ദൽ മശിഹാ, അബ്ദുള്ളാ എന്ന രണ്ടുപേർ പാത്രിയക്കീസന്മാരായി ഉണ്ടായിരുന്നതിനാലും, മലങ്കരസഭയിൽ പൊട്ടിപ്പുറപ്പെട്ട നിർഭാഗ്യകരമായ സമുദായകലഹത്തിനിടയിൽ ഇ

# മലങ്കരസഭയുടെ നവീനാദ്ധ്യായം

(യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ)



മലങ്കരസഭയിൽ സമാധാനം ഉണ്ടായതു മുതൽ നാളിതുവരെയുള്ള കാലഘട്ടം ഒരു പ്രത്യേക അദ്ധ്യായമായി കരുതാമെങ്കിൽ ഈ ഡിസംബർ 31–ാം തീയതി മുതലുള്ള കാലഘട്ടം വേറൊരു പുതിയ അദ്ധ്യായമായി കണക്കാക്കാം. സമാധാനമുണ്ടായിട്ട് ഡിസംബർ 18–ാം തീയതി കൃത്യം പന്ത്രണ്ടു സംവത്സരം തികഞ്ഞിരിക്കയാണ്. ഈ പന്ത്രണ്ടു സംവത്സരങ്ങൾകൊണ്ടു സാരമായ പുരോഗതി സഭയ്ക്കും അതിന്റെ പ്രവർത്തനങ്ങൾക്കും വരുമെന്നും വരുത്താമെന്നും അനേകരും ആഗ്രഹിച്ചിരിക്കും. എല്ലാ കണക്കുകൂട്ടലുകളും സാധിച്ചില്ലെന്നുവരികിലും അഭിമാനകരങ്ങളായ പലതും ദൈവകൃപയാൽ നേടുവാൻ കഴിഞ്ഞിട്ടുണ്ടെന്ന സമ്മതിക്കുന്നതിൽ തെറ്റില്ല. തിയോളജിക്കൽ സെമിനാരിയുടെ upgradig (ബി. ഡി. കോളേജ് ആയി ഉയർത്തിയതു്) മററു് ഓർത്തഡോക്സ് സഭകളുമായുള്ള സമീപന സമ്പർക്കങ്ങൾ, മെഡിക്കൽമിഷ്യൻ പ്രസ്ഥാനം, എക്യുമിനിക്കൽ പ്രസ്ഥാനം, ഇപ്പോഴത്തെ പ. കാതോലിക്കാബാവാതിരുമനസ്സിലെ സ്ഥാനാരോഹണം, പുതുതായ മൂന്നു മെത്രാന്മാരുടെ സ്ഥാനാഭിഷേകം, പ. മൂറോൻകൂദാശ, സഭയിൽ ഉണ്ടാകേണ്ടിയിരുന്ന വൈകാരികമായ ഐക്യം മുതലായവ ഫലപ്രദമായി ഏറെക്കുറെ സാധിച്ചിട്ടുണ്ടു്. എന്നിരുന്നാലും ആയിരം പള്ളികളും, ഇരുപതു ലക്ഷം ജനങ്ങളും സാമ്പത്തിക വിദ്യാഭ്യാസ വ്യാവസായിക മണ്ഡലങ്ങളിൽ അദ്വിതീയരായ നേതാക്കന്മാരും ഉള്ള ഒരു സഭയിൽ, മേല്പറഞ്ഞവയേക്കാൾ കൂടുതൽ നേട്ടങ്ങൾ കരഗതമാകേണ്ടതായിരുന്നു. കഴിഞ്ഞ രണ്ടാം ലോകമഹായുദ്ധത്തിൽ നിലം പരിചായിത്തീർന്ന പശ്ചിമജർമ്മനിയും ജപ്പാനും രണ്ടു വ്യാഴവട്ടക്കാലംകൊണ്ടു് അത്ഭുതാവഹ

---

ട്ടു സംഭവിക്കാനിടയായതുകൊണ്ടും, ഈ സ്ഥാനത്തിനു് ഇവിടെ പൂർണ്ണമായ സ്വീകരണം ലഭിച്ചില്ല. തുടർന്നുണ്ടായ സുദീർഘമായ കക്ഷിതിരിവിന്റെയും വ്യവഹാരങ്ങളുടെയും ഫലമായി സഭ വളരെയേറെ അധഃപതിക്കുവാനിടയായി. ഈ വഴക്കുകാലത്തു തന്നെ രണ്ടുപേർകൂടി പ്രസ്തുത സ്ഥാനത്തു് അവരോധിക്കപ്പെടുകയും ചെയ്തിരുന്നു. ദൈവാനുഗ്രഹത്താൽ, 1958–ൽ, അന്നത്തെ കാതോലിക്കായായിരുന്ന ഭാഗ്യവാനായ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയനെ, പാത്രിയർക്കീസ് നിരുപാധികം അംഗീകരിക്കയും, അതോടുകൂടി അര ശതാബ്ദക്കാലം ഭിന്നിച്ചുനിന്നിരുന്ന സഭ, വീണ്ടും യോജിച്ചു് ഒന്നായിത്തീരുകയും ചെയ്തു. തുടർന്നു് ഇപ്പോഴത്തെ നമ്മുടെ പിതാവായ പ. ഔഗേൻ പ്രഥമൻ ബാവാ തിരുമേനിയുടെ വാഴ്ചയിൽ പരിശുദ്ധനായ പ. പാത്രിയർക്കീസുബാവാ തിരുമേനി എഴുന്നള്ളുകയും, ഏററം മംഗളകരമായ നിലയിൽ പ്രസ്തുത സ്ഥാനാരോഹണം നടത്തി, സഭാസമാധാനത്തിനു [illegible] ചെയ്തു. ഈ സമാധാനസ്ഥാപനത്തിനു സുധീരനേതൃത്വം നൽകിയ പ. യാക്കോബു തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമേനിയെ, ഈ സഭ എന്നാളും കൃതജ്ഞതാപൂർവം സ്മരിക്കുന്നതാണ്. ഇത്ര ദീർഘകാലം രണ്ടായി ഭിന്നിച്ചുനിന്നിരുന്ന സഭ, ഇതുപോലെ പരിപൂർണ്ണമായി യോജിച്ചു് ഒന്നായിത്തീർന്നിട്ടുള്ള വേറൊരുദാഹരണം ക്രൈസ്തവലോകത്തിൽ മറ്റെങ്ങും ദൃശ്യമല്ലതന്നെ. ഇതിൽ ദൈവം തമ്പുരാന്റെ മഹാകരുണയെ നമുക്കു സ്തുതിക്കാം. ഈ സിംഹാസനത്തിൽ ആരൂഢനാകുവാനുള്ള പിൻഗാമിയുടെ തിരഞ്ഞെടുപ്പു്, ദൈവഹിതാനുസരണം അനുഗ്രഹകരമായി നടക്കുവാൻ നമുക്കു പ്രത്യേകം പ്രാർത്ഥിക്കാം.

—ശുഭം—

തി പുരോഗതി നേടുകയും മററു രാജ്യങ്ങളെ അക്കാര്യത്തിൽ വെല്ലുകയും ചെയ്തിരിക്കുന്നതിൽനിന്നു നമ്മരം മനസ്സിലാക്കേണ്ടതു് ദൃഢനിശ്ചയവും സംഘടിതയത്നവും സുസ്ഥിരമായ ലക്ഷ്യവും ഉണ്ടെങ്കിൽ അത്ഭുതകരമായ പുരോഗതി നേടുവാൻ കഴിയുമെന്നാണു്. ഈ മൂന്നു കാര്യങ്ങളോടുകൂടി ദൈവാശ്രയവുംകൂടിയുണ്ടെങ്കിൽ ഏററം ശ്ലാഘ്യവും അനുഗ്രഹപ്രദവുംതന്നെ.

വളരേണ്ടിയിരുന്ന പ്രസ്ഥാനങ്ങരം പലതും മുരടിച്ചിരിക്കുന്നു. പല ഇടവകകളിലെയും സണ്ടേസ്കൂളുകരം, യൂത്തുലീഗ്, വനിതാസമാജം, പ്രാർത്ഥനായോഗം മുതലായവ ശ്വാസംമാത്രം നഷ്ടപ്പെടാത്ത ചില ജീവികളെപ്പോലെ ചൈതന്യരഹിതങ്ങളായി കിടക്കയാണു്. പെരുന്നാളുകരം, കൺവെൻഷനുകരം എന്നിവ പൂർവ്വാധികം പൊടിപൂരമായി നടക്കാറുണ്ടെങ്കിലും അവ മൂലം ആത്മിക ജീവിതത്തിനു് എന്തെങ്കിലും പ്രയോജനമുണ്ടാകുന്നുണ്ടോ എന്നു സംശയമാണു്. സഭാ പ്രവർത്തനങ്ങരംക്കുള്ള സാമ്പത്തിക സ്വയം പര്യാപ്തത ഇനിയും ഉണ്ടായിട്ടില്ല എന്നു കാണുന്നതു് ചിന്തിക്കേണ്ടിയ സംഗതിയാണു്. മലങ്കര ഓർത്തഡോക്സ് സഭയ്ക്കു് ഒരു ഭരണഘടന ഉണ്ടെങ്കിലും വർദ്ധിച്ചുവരുന്ന ചുററുപാടുകരംക്കാവശ്യമായ വിശദീകരണങ്ങരം ഉണ്ടാകേണ്ടിയിരിക്കുന്നു. ഉദാഹരണമായി പറഞ്ഞാൽ ആണ്ടു കുമ്പസാരവും കുർബ്ബാനാനുഭവവും ഇല്ലാത്തവർ പൊതുയോഗങ്ങളിൽ സംബന്ധിക്കുവാൻ അനർഹരാണെന്നു വ്യവസ്ഥപ്പെടുത്തിയിരിക്കുന്നതിന്റെ ഉദ്ദേശം, പൊതുയോഗത്തിന്റെ തലേദിവസത്തെ കുമ്പസാരംകൊണ്ടോ, സത്യമായിട്ടോ വ്യാജമായിട്ടോ, ഹാജരാക്കാവുന്ന കുമ്പസാരസർട്ടിഫിക്കററുകൊണ്ടോ, സഫലമായിത്തീരുന്നില്ല. ഈക്കാര്യം യഥാർത്ഥമാണെന്നു് ഇക്കാലത്തെ പൊതുയോഗത്തിൽ സംബന്ധിക്കുന്നവർ സാക്ഷിക്കും. ആത്മിക ജീവിതമില്ലാത്തവനും, പള്ളിയോടൊ സഭയോടൊ കൂറില്ലാത്തവനും, നാസ്തികനും വെറിയനും എങ്ങനെയെങ്കിലും ഒരു കുമ്പസാരത്തിന്റെ ടിക്കററിൽ ആദ്യം പൊതുയോഗത്തിലും, പിന്നീടു ഭരണസമതിയിലും, ഭദ്രാസനയോഗത്തിലും അതുപോലെ അസ്സോസിയേഷനിലും, മാനേജിംഗ് കമ്മററിയിലും കയറിക്കൂടുവാൻ ഇടയാകുന്നതിനു് വിരാമം വരുത്തുവാൻ Provision (വ്യവസ്ഥ) കാണുന്നില്ല. മാനംമര്യാദയായി ജീവിക്കുന്നവർക്കും, പള്ളിക്കുവേണ്ടി ത്യാഗം അനുഷ്ഠിച്ചവർക്കും ഒരു പൊതുയോഗത്തിൽ ആദ്യവസാനം ഇരിക്കുവാൻ നിവൃത്തിയില്ലാത്തവിധത്തിൽ, മനുഷ്യത്വമില്ലാത്ത വാക്കുകളും പെരുമാററങ്ങളും വിമർശനങ്ങളും പുറപ്പെടുവിക്കുന്ന മെമ്പറന്മാരെ തടയുവാൻ Provisions കാണുന്നില്ല. കൃത്രിമമായ ഭൂരിപക്ഷങ്ങരം ഉണ്ടാക്കുന്നതിനുവേണ്ടി ഉറക്കമൊഴിഞ്ഞു വീടുകരംതോറും ഇറങ്ങി വോട്ടുപിടിത്തം നടത്തിയും പ്രചരണങ്ങരം സംഘടിപ്പിച്ചും പണവും മദ്യവും സൽക്കാരങ്ങളും കൊടുത്തു് പാർശ്വവർത്തികളെ വർദ്ധിപ്പിച്ചും സമിതികളിൽ കയറിപ്പററുന്ന എത്രയെത്ര [illegible] രാഷ്ട്രീയക്കാരുമുള്ള വാശനങ്ങളും ദൈവികമെന്നു വിചാരിക്കേണ്ട പ്രസ്ഥാനങ്ങളിൽ ഉണ്ടാകുന്നു എന്നുള്ളതാണു് നമ്മുടെയിടയിലെ നഗ്നസത്യങ്ങരം. ഇതിനെല്ലാം അറുതി [illegible]ണ്ടതു് നിലവിലുള്ള വ്യവസ്ഥിതികളിലും നിയമങ്ങളിലും ചില വിശദീകരണങ്ങളും ക്രമീകരണങ്ങളും ഉണ്ടാകേണ്ടിയിരിക്കുന്നുവെന്നാണു്.

നമ്മുടെ സഭ നടത്തുന്ന അസ്സോസിയേഷൻ മുതൽ പ്രതിയോഗ അദ്ധ്യായത്തിലേക്കു പ്രവേശിക്കുന്നുവെന്നു പറയാനാവില്ല. പ. കാതോലിക്കാബാവാ തിരുമനസ്സിലെ പിൻഗാമിയുടെ തെരഞ്ഞെടുപ്പു്, പുതിയ മാനേജിംഗുകമ്മററിയുടെ തെരഞ്ഞെടുപ്പു് എന്നിവ നടത്തുന്നതിൽ സംയോജകമനം ഉൽസുകമായിരിക്കുന്നതു് നല്ല ഒരു നാളെയെക്കുറിച്ചുള്ള ശുഭ പ്രതീക്ഷകരം മൊട്ടിട്ടുനിൽക്കുന്നതുകൊണ്ടാണു്. ഇന്നു് ഇടവകകളിൽ കാണുന്ന അരോചകമായ ചില ചിത്രങ്ങരം മായിക്കപ്പെട്ടു സവിശേഷമായ ചിത്രങ്ങരം വരച്ചുചേർക്കുന്നതിനു് ഈ നവീന അദ്ധ്യായത്തിൽ നമുക്കു സാധിക്കണം. ഉത്തമന്മാരും ആദർശയോഗ്യരും യേശുക്രിസ്തുവിനെ സർവ്വപ്രധാനമാക്കി ജീവിക്കുന്നവരുമായിരിക്കണം മാനേജിംഗ് കമ്മററിയംഗങ്ങരം. സുവിശേഷവിഹിതവും ജീവകാരുണ്യപരവുമായ പ്രവർത്തനങ്ങളെ ത്വരിതപ്പെടുത്തുന്നതിനും ധാർമ്മികമായും ധനപരമായും പിൻതുണ നൽകുന്നതിനും മാനേജിംഗ്കമ്മററിക്കു ചുമതലയുണ്ടു്. ചില കണക്കുകളും റിപ്പോർട്ടും വായിച്ചുകേട്ടു പിരിയാൻ മാത്രം കൂടേണ്ടവരല്ല അവർ.

സഭാംഗങ്ങളുടെ അടിയന്തിര ശ്രദ്ധ പതിയേണ്ട മറെറാരു സംഗതി അസ്സോസിയേഷനിൽകൂടെ നടത്തപ്പെടുന്ന തെരഞ്ഞെടുപ്പുകളെപ്പററിയാണു്. 100-ൽ താഴെ പള്ളികരം ഉണ്ടായിരുന്ന കാലത്തു് മുളന്തുരുത്തി സുന്നഹദോസിൽവച്ചു് രൂപീകൃതമായ അസ്സോസ്യേഷൻ അന്നത്തെ പരിതസ്ഥിതികളിൽ ആവശ്യമായിരുന്നു. മലങ്കര മെത്രാപ്പോലീത്തായുടെയും കമ്മററിക്കാരുടെയും തെരഞ്ഞെടുപ്പുകരം അസ്സോസ്യേഷനിൽകൂടെ നടന്നുവന്നതുകൊണ്ടു മലങ്കര മെത്രാപ്പോലീത്തായുടെ സഹായികളായ ഇടവക മെത്രാന്മാരുടെയും തെരഞ്ഞെടുപ്പുകരം ആ വിധത്തിലായി. കാതോലിക്കോസും, മലങ്കരമെത്രാനും, ഒരാളായിത്തീരുന്ന പരിതസ്ഥിതിയിൽ കാതോലിക്കോസിന്റെ തെരിഞ്ഞെടുപ്പും ആ വിധത്തിലായിത്തീർന്നു. ഒരു മെത്രാന്റെ കീഴിൽ ഉള്ള ഒരു സം

# എം. ഡി. സെമിനാരിയും മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസ്യേഷനും

(സി. യു. മാത്യു, ഹെഡ്മാസ്റ്റർ, എം. ഡി. സെമിനാരി ഹൈസ്കൂൾ, കോട്ടയം)



മലങ്കര ഓർത്തഡോക്സ് സഭയുടെ ഭദ്രാസന ആസ്ഥാനങ്ങളിൽ [illegible] കോട്ടയം എം. ഡി. സെമിനാരി. ഇതിന് ഇന്നേക്ക് 82 വർഷം മുമ്പ് അതായത് 1[illegible]-ൽ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ കാലത്ത് മലങ്കരസഭയ്ക്ക് ലഭ്യമായ വുഡ്‌ലാൻഡ് എസ്റ്റേറ്റാണ് ഇന്നത്തെ എം. ഡി. സെമിനാരി. വെള്ളക്കാരുടെ താമസത്തിന് തയ്യാറാക്കിയ കെട്ടിടം ഇന്നും അവിടെത്തന്നെയുണ്ട്. വുഡ്‌ലാൻഡ് എസ്റ്റേറ്റ്, എം. ഡി. സെമിനാരി ആയതെങ്ങിനെയെന്ന് പലരും ചോദിച്ചേക്കാം.

മലങ്കര സുറിയാനി ക്രിസ്ത്യാനികളുടെ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് ഒരു ഹൈസ്കൂൾ സ്ഥാപി[illegible] അന്ന് സഭയുടെ ഭരണസാരഥ്യം വഹിച്ചിരുന്ന കർമ്മകുശലനായ പുലിക്കോട്ടിൽ തിരുമേനിയുടെ ആഗ്രഹത്തിന്റെയും പരിശ്രമത്തിന്റെയും ഫലമായി 1892-ൽ ഒരു ഹൈസ്കൂൾ [illegible]. ഇവിടെ ആദ്യകാലത്ത് മദ്രാസ് സർവ്വകലാശാലയുടെ വിദ്യാഭ്യാസ പരിപാടിയനുസരിച്ചുള്ള ക്ലാസ്സുകൾ ആരംഭിക്കുകയും പിന്നീട് അവയോട് അനുബന്ധിച്ച് കോട്ടയം പഴയസെമിനാരിയിൽ നടത്തിവന്നിരുന്ന സുറിയാനി ക്ലാസ്സുകളും കൂടി നടത്തുവാനും പ്രസ്തുത സ്ഥാപനത്തിന്റെ പ്രിൻസിപ്പാളായി ബ. വട്ടശ്ശേരിൽ വി. ജെ. ഗീവർഗീസ് മല്പാനെ (മലങ്കരസഭാ ഭാസുരൻ മാർ ഗീവറുഗീസ് ദീവന്നാസ്യോസ്) നിയമിക്കുകയും ചെയ്തു.

ഈ സാഹചര്യത്തിൽ അന്ന് സ്ഥാപിതമായ സ്കൂളിന് സ്ഥാപകനായ മെത്രാപ്പോലീത്താ തിരുമേനിയുടെ പേരിൽ മാർ ദീവന്നാസ്യോസ് സെമിനാരി ഹൈസ്കൂൾ എന്ന നാമം നൽകി. അന്നുമുതൽ വുഡ്‌ലാൻഡ് എസ്റ്റേറ്റ് എം. ഡി. സെമിനാരിയായി മാറുകയുണ്ടായി.

---

സ്വതന്ത്ര ഇടവകയായിരുന്ന മലങ്കരസഭ ഒരു കാതോലിക്കേറ്റിന്റെ കീഴിൽ പല മെത്രാപ്പോലീത്തൻ ഇടവകകളുള്ള ഒരു പാത്രിയാർക്കൽ ഇടവകയായി രൂപം പ്രാപിച്ചുകഴിഞ്ഞപ്പോഴും അസ്സോസ്യേഷന്റെ കെട്ടിനും മട്ടിനും പ്രായോഗികതയ്ക്കും ഉണ്ടാകേണ്ട വ്യത്യാസത്തെക്കുറിച്ച് ചിന്തിക്കേണ്ടതാണ്. കാതോലിക്കോസ് സഭയുടെ പ്രാതിനിധ്യമുള്ള എപ്പിസ്കോപ്പന്മാരാൽ തെരഞ്ഞെടുക്കപ്പെടുകയാണെങ്കിലും അതിന്റെ പ്രാതിനിധ്യ സ്വഭാവത്തിനു കോട്ടം വരുന്നില്ല. നിയമം മനുഷ്യനുവേണ്ടിയാണ്; മനുഷ്യൻ നിയമത്തിനുവേണ്ടിയല്ല. അസ്സോസ്യേഷനും കമ്മററിയും സഭയ്ക്കുവേണ്ടിയാണ്; സഭ അസ്സോസ്യേഷനും കമ്മററികൾക്കും വേണ്ടിയുള്ളതല്ല എന്നു പറഞ്ഞാൽ, നിലനിന്നുപോരുന്ന തത്വങ്ങൾക്കും, അസ്സോസ്യേഷന്റെ ഉദ്ദേശങ്ങൾക്കും ഹാനികരമല്ലാത്ത വിധത്തിൽ അസ്സോസ്യേഷന്റെ വൈപുല്യത്തെ നിയന്ത്രിക്കാവുന്ന മാർഗ്ഗം ഉണ്ടാകേണ്ടതാണെന്നുള്ള ചിന്താഗതി സഭയിൽ ശക്തിപ്പെട്ടുവരുന്നതിനെ സ്വാഗതം ചെയ്യേണ്ടതാണ്. അനവധി ദ്രവ്യം ചെലവുചെയ്തും കായമനഃക്ലേശങ്ങൾ സഹിച്ചും അദ്ധ്വാനംചെയ്തും അനേകരുടെ അനേകദിവസത്തെ കൃത്യാന്തരങ്ങൾ നീക്കിവച്ചും ഒരു അസ്സോസ്യേഷൻ കൂടിയാൽ സാധിക്കുന്ന ഒരു കാര്യം ഒരു പതിവിനെയും നിയമത്തെയും പാലിച്ചു എന്നു വരുത്തുക മാത്രമാണ്. ഒരു അസ്സോസ്യേഷൻകൊണ്ടു നാം സാധിക്കുന്ന കാര്യം ഈ ഭീമമായ ഭാരവും ദുർവഹമായ ചെലവും കൂടാതെതന്നെ മററു സഭകൾ സാധിക്കുന്നു. പ്രോട്ടസ്റ്റൻറു സഭകളിലാകട്ടെ, ഓർത്തഡോക്സ് സഭകളിലാകട്ടെ, റോമൻ കത്തോലിക്ക സഭയിലാകട്ടെ അനവധി വൻകാര്യങ്ങൾ, ചെറിയ Body-കളിൽ കൂടെ സാധിക്കുന്നു. പ്രാതിനിധ്യ സ്വഭാവത്തിനോ സഭാംഗങ്ങളുടെ അവകാശമെന്ന മൗലിക തത്വത്തിനോ കോട്ടം വരാത്ത നിയമവ്യാഖ്യാനം ഇക്കാര്യത്തിൽ ഉണ്ടാകേണ്ടതു് സഭയുടെ നവീനാദ്ധ്യായത്തിന് ആവശ്യമാണ്.



കോട്ടയം പട്ടണത്തിന്റെ നിറുകയിൽ സ്ഥിതിചെയ്യുന്ന ഈ ഇരുപത്തഞ്ച് ഏക്കർ വിസ്തീർണ്ണമുള്ള സ്ഥലം ചരിത്രപരമായി അനേകം സുപ്രസിദ്ധ സംഭവങ്ങൾക്ക് സാക്ഷ്യം വഹിച്ചിട്ടുണ്ടെന്നുള്ളത് ഇന്നത്തെ തലമുറയ്ക്ക് പുത്തരിയല്ല.

എം. ഡി. സെമിനാരിയിൽ അംബരചുംബിയായി പടുത്തുയർത്തിക്കൊണ്ടിരിക്കുന്ന മാർ ഏലിയാ കത്തീഡ്രൽ, വുഡ്‌ലാൻഡ് എസ്റ്റേററിലെ ഡാറാ സായിപ്പിന്റെ ബംഗ്ളാവിന്റെ സ്വീകരണമുറിയാണ്. എം. ഡി. സെമിനാരി ഹൈസ്കൂളിലെ വിദ്യാർത്ഥികളുടെ ഉപയോഗത്തിനായി ഒരു ചാപ്പൽ വയ്ക്കുന്നതിന് കൊല്ലം 1072 വൃശ്ചികമാസം 23-ാം തീയതി കൊടുത്ത അപേക്ഷ അനുവദിച്ചതനുസരിച്ച് ബംഗ്ളാവിന്റെ സ്വീകരണമുറി ശരിപ്പെടുത്തി അവിടെ ബ. പൌലൂസ് റമ്പാൻ (പാമ്പാക്കുട പള്ളിയിൽ കബറടങ്ങിയിരിക്കുന്ന മാർ കൂറിലോസ് മെത്രാപ്പോലീത്താ) കുർബ്ബാന ചൊല്ലി ചാപ്പലായി അംഗീകരിച്ചു. ഇതിന് സിവിൽ വ്യവഹാരങ്ങളും, അപ്പീലുകളും, ഇഞ്ചംഗ്ഷനും, തീർപ്പുകളും ഉണ്ടായിരുന്നു എന്ന് ചരിത്രം കാണിക്കുന്നു. പിന്നീട് വർഷങ്ങൾക്കുശേഷം പരുമലെ കാലംചെയ്ത കൊച്ചുതിരുമേനി മാർ ഏലിയാ ദീർഘദർശിയുടെ നാമത്തിൽ ചാപ്പൽ കൂദാശ ചെയ്യുന്നതു മുതൽ മാർ ഏലിയാ ചാപ്പൽ എന്ന നാമത്തിൽ വുഡ്‌ലാൻഡ് ബംഗ്ളാവ് അറിയപ്പെടാൻ തുടങ്ങി. 1965-ൽ ഇപ്പോഴത്തെ പരിശുദ്ധ കാതോലിക്കാബാവാ തിരുമേനി മാർ ഏലിയാചാപ്പലിന്റെ മദ്ബഹാ പുതുക്കിപ്പണിതു് വിപുലപ്പെടുത്തി കൂദാശചെയ്ത് മാർ ഏലിയാ കത്തീഡ്രൽ എന്ന് നാമം നൽകി.

മലങ്കരസഭയുടെ അനിഷേധ്യ നേതാവായി ദീർഘകാലം ഭരിച്ച കാലംചെയ്ത ഭാഗ്യവാനും പരിശുദ്ധനുമായ ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനിയുടെ സിംഹാസനാരോഹണവും പൊതുസ്വീകരണവും നടന്നതു് എം. ഡി. സെമിനാരിയിലുള്ള മാർ ഏലിയാ ചാപ്പലിൽ വച്ചായിരുന്നു.

ഇത്രയും പ്രസ്താവിച്ചതു് എം. ഡി. സെമിനാരിയെ സംബന്ധിച്ച് ഏതാനും വിവരങ്ങൾ വായനക്കാർക്ക നൽകുവാൻ വേണ്ടിയാണ്.

ഇനിയും മലങ്കര സുറിയാനിക്രിസ്ത്യാനി അസ്സോസിയേഷനും എം. ഡി. സെമിനാരിയും തമ്മിൽ എങ്ങനെ ബന്ധപ്പെട്ടിരിക്കുന്നു എന്നു നോക്കാം. മലങ്കരസഭയുടെ ഏററം വിശാലമായ ഉന്നതഭരണസമതിയാണ് അസ്സോസിയേഷൻ. ഇതു് രൂപംകൊണ്ടതു് ഇന്നേക്ക് സുമാർ 95 വർഷംമുമ്പ് പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ കല്പനപ്രകാരം 1051-ാംമാണ്ട് മിഥുനം 15-ാം തീയതി മുളന്തുരുത്തി പള്ളിയിൽ കൂടിയ പൊതുയോഗത്തിൽവച്ചായിരുന്നു. അതു് എം. ഡി. സെമിനാരി സ്ഥാപനത്തിനു് പതിനൊന്നു വർഷംമുൻപു മാത്രം. ആണ്ടുതോറും നടത്തിവരാറുള്ള ഒരു പൊതുസമ്മേളനമല്ല മലങ്കര അസ്സോസിയേഷൻ. സഭയെ ബാധിക്കുന്ന പൊതുവായതും മർമ്മപ്രധാനവുമായ തീരുമാനങ്ങൾക്കുവേണ്ടി മലങ്കര മെത്രാപ്പോലീത്താ വിളിച്ചുകൂട്ടുന്ന അധികാര സംയുക്ത സമതിയാണ് മലങ്കര സുറിയാനിക്രിസ്ത്യാനി അസ്സോസിയേഷൻ. അതിന്റെ ചരിത്രത്തെ സംബന്ധിച്ചു് മററു ലേഖനങ്ങളിൽ പ്രതിപാദിച്ചിട്ടുള്ളതാകയാൽ ഇവിടെ വിവരിക്കുന്നില്ല.

എങ്കിലും വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാനെയും കൊച്ചുപറമ്പിൽ പൌലൂസ് റമ്പാനെയും മെത്രാൻസ്ഥാനത്തേക്കു തെരഞ്ഞെടുക്കുന്നതിനു് 1083 കുംഭം 15-ാംതീയതി (1908 ഫെബ്രുവരി) കോട്ടയത്തു് പഴയസെമിനാരിയിൽ അസ്സോസിയേഷൻ കൂടുക ഉണ്ടായി. ഈ ഡിസംബർ 31-ാം തീയതി കൂടുവാൻ നിശ്ചയിച്ചിരിക്കുന്ന അസ്സോസിയേഷൻ യോഗത്തിൽ സംബന്ധിക്കുന്ന അംഗങ്ങളുടെ പത്തിലൊരുഭാഗം മാത്രം അംഗങ്ങളേ അന്ന് ഉണ്ടായിരുന്നുള്ളു, എന്നാൽ കാലങ്ങൾ പിന്നിട്ടതിനോടുകൂടി പള്ളികളുടെ എണ്ണം വർദ്ധിക്കുകയും അസ്സോസിയേഷൻയോഗങ്ങളുടെ അംഗസംഖ്യ ബഹുലപ്പെടുകയും ചെയ്തു. ഇത്രയും അംഗസംഖ്യ ഉള്ള ഒരു പരമോന്നതസമിതി ഒരു സഭയ്ക്കും, സമുദായത്തിനും, രാഷ്ട്രത്തിനും ഇപ്പോൾ പോലും ഇല്ലയെന്നുള്ളതു് എടുത്തു പറയേണ്ട വസ്തുതയാണ്. എന്നിരുന്നാൽതന്നെയും വളരെ അപൂർവ്വമായിട്ടുമാത്രമേ കഴിഞ്ഞ 95 വർഷങ്ങൾക്കുള്ളിൽ നടന്നിട്ടുള്ള അസ്സോസിയേഷൻയോഗങ്ങൾ പര്യവസാനിച്ചിട്ടുള്ളതു്. ഇത്രയും വർഷങ്ങളിൽ നടന്നിട്ടുള്ള അസ്സോസിയേഷൻയോഗങ്ങളുടെ എണ്ണം അത്ര അധികമല്ല. ദീർഘകാലം സഭയിൽ വ്യവഹാരങ്ങൾ നിലനിന്നിരുന്നതിനാൽ ക്രമമായി യോഗങ്ങൾ കൂടുവാൻ സാധിക്കാതെ വന്നതാവാം അതിന്റെ കാരണം. അസ്സോസിയേഷൻ യോഗങ്ങളിൽ പ്രധാനപ്പെട്ടവ പലതും എം. ഡി. സെമിനാരിയിൽ വച്ചാണ് കൂടിയിട്ടുള്ളതു്. *

അസ്സോസിയേഷൻ യോഗങ്ങൾക്കു പുറമെ മററു സുപ്രധാനങ്ങളായ പല ചടങ്ങുകളും എം. ഡി. സെമിനാരിയിൽവച്ചു നടന്നിട്ടുള്ളതു് എല്ലവർക്കും ഓർമ്മയിൽ നിൽക്കുന്നതിനാൽ അവയെ ഇവിടെ ഉദ്ധരിക്കുന്നില്ല. ഇന്നു് എം. ഡി. സെമിനാരിയിൽ

* എം. ഡി. സെമിനാരിയിൽകൂടിയ അസ്സോസിയേഷൻയോഗങ്ങളെപ്പററി അന്യത്ര പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്. (—പത്രാധിപർ)

# ★ പിൻഗാമിയുടെ തെരഞ്ഞെടുപ്പ് ★

(മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കോസ്)

(ഇപ്പോഴത്തെ പ. കാതോലിക്കാബാവാ തിരുമേനിയെ തെരഞ്ഞെടുക്കുവാൻ 1962 മെയ് 17-ാം തീയതി നിരണം പള്ളി അങ്കണത്തിൽ കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസ്യേഷൻ യോഗത്തിൽ പ. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനി ചെയ്ത അതിശ്രദ്ധേയമായ അദ്ധ്യക്ഷപ്രസംഗം)



പ്രിയരെ,

വൃദ്ധനായ നമുക്ക് ഒരു പിൻഗാമിയെ നിങ്ങൾ തെരഞ്ഞെടുക്കുവാനാണ് നാം നിങ്ങളെ വിളിച്ചുകൂട്ടിയത്. ഒരു പിൻഗാമി വേണം എന്നുള്ള ആഗ്രഹം എല്ലാവർക്കുമുള്ളതാണ്. ആദാമും മോശയും അഹറോനും ദാവീദുമെല്ലാം പിൻഗാമിയെ കണ്ടശേഷമാണ കടന്നുപോയത്. എന്റെ പിൻഗാമി ആര് എന്നു മോശ ദൈവത്തോടു ചോദിച്ചു. ദൈവം പിൻഗാമിയെ കാണിച്ചുകൊടുത്തു. ഇങ്ങനെ പ്രധാനാചാര്യന്മാരും രാജാക്കന്മാരും പിൻഗാമിയെ തെരഞ്ഞെടുക്കുക പതിവാണ്. നമ്മുടെ സഭയുടെ പാരമ്പര്യത്തിലും ഉണ്ടല്ലോ. ആകയാൽ ഇത് ഒരു പുതിയ കാര്യമല്ല. നിങ്ങളും നിങ്ങൾക്ക പിൻഗാമിയെ ആഗ്രഹിക്കുന്നു. നിങ്ങളുടെ മക്കൾ നിങ്ങളുടെ പിൻഗാമികളാണ്. മക്കളില്ലാത്തത് ഒരു ഭാഗ്യദോഷമായാണല്ലോ കരുതപ്പെടുന്നത്. അനേകംപേർ തങ്ങൾക്ക മക്കളുണ്ടാകുവാൻ ആഗ്രഹിച്ച് അതിനുവേണ്ടി പ്രാർത്ഥിപ്പാൻ നമ്മോടുതന്നെ ആവശ്യപ്പെട്ടിട്ടുണ്ട്. നിങ്ങളെല്ലാവരും അദ്ധ്വാനിക്കുകയും ക്ലേശിക്കുകയും സമ്പാദിക്കുകയും ചെയ്യുന്നത് ആർക്കുവേണ്ടിയാണ്, പിൻഗാമികൾക്കുവേണ്ടിയല്ലയോ? മോശയും അഹറോനും ആദാമിനുമെല്ലാം പിൻഗാമികളുണ്ടായിരുന്നു. അതിനാൽ നമുക്കും ഒരു പിൻഗാമിയെ വേണമെന്നുള്ളതു ദൈവയിഷ്ടമാണ്. സഭയെ സ്നേഹിക്കുന്നവരെല്ലാം ഇതു് ആഗ്രഹിക്കുന്നു. ആകയാൽ ഈ ആഗ്രഹം വി. സഭയുടെ ആവശ്യമാണ്. സഭയെ കേൾക്കണം. 'സഭയെ കേൾക്കാത്തവൻ നിങ്ങൾക്ക ചുങ്കക്കാരനും കാവ്യനുമായിരിക്കട്ടെ' എന്നു നമ്മുടെ കർത്താവു കല്പിച്ചിരിക്കുന്നു. സഭ ദൈവത്തിന്റെ ഭവനമാണ്. 'ഊർശ്ലേമിന്റെ മതിലുകളെ പണിയണമേ' എന്നു സങ്കീർത്തനക്കാരൻ പ്രാർത്ഥിക്കുന്നു. നമ്മളെല്ലാവരും അതുതന്നെ പ്രാർത്ഥിക്കുന്നു. ഊർശ്ലേം സഭയാണ്. സഭയെ കേൾക്കുകയും അതിന്റെ കല്പനപ്രകാരം ജീവിക്കുകയും അതിനുവേണ്ടി പ്രവർത്തിക്കുകയും ചെയ്യുമ്പോൾ നാം ഊർശ്ലേമിന്റെ മതിലുകളെ പണിയുകയാണ്. ആ മതിലിൽ നാമോരോരുത്തരും ജീവനുള്ള കല്ലുകളായി പണിയപ്പെടണം. അതിനു പത്രോസ് ഏറ്റുപറഞ്ഞതുപോലുള്ള വിശ്വാസം വേണം. നമ്മുടെ പിതാവായ മാർ തോമ്മാ കർത്താവിന്റെ വിലാവിൽ തൊട്ടുകൊണ്ടു് വിശ്വാസം പ്രഖ്യാപിച്ചു. ആ വിശ്വാസത്തിൽ നാം ഉറപ്പുള്ളവരായിരിക്കുമ്പോളാണ് നാം ജീവനുള്ള കല്ലുകളാകുന്നത്. ആ വിശ്വാസത്തോടു് വിശ്വസ്തതയില്ലാത്തവരാണ് സഭയിൽ കലഹമുണ്ടാക്കുന്നത്.

സഭയിൽ കലഹമുണ്ടാക്കുന്നതു് ഒരു മിടുക്കായിട്ടു ചിലർ വിചാരിക്കുന്നു. അതു കുറ്റമാണ്; മഹാപാപമാണ്. ...

---

ബസ്സേലിയോസ് കോളേജും, മാർ ഏലിയാ കത്തീഡ്രലും, എം. ഡി. ആശുപത്രിയും, എം. ഡി. സെമിനാരി ഹൈസ്കൂളും, ഹൈസ്കൂളും തുടങ്ങി വിവിധ സ്ഥാപനങ്ങൾ സ്ഥാപിക്കപ്പെട്ടുകഴിഞ്ഞിരിക്കയാണ്. ... പ്രതിഷ്ഠിക്കപ്പെട്ടുകഴിയുമ്പോൾ എം. ഡി. സെമിനാരിയുടെ പ്രാധാന്യം വർദ്ധിച്ചുവരുമെന്നതിൽ ആർക്കും സംശയമില്ലെന്ന് വിശ്വസിക്കാം.

തി കാണിച്ചവരെ കർത്താവു് ചമ്മട്ടിയുണ്ടാക്കി അടിച്ചോടിച്ചു. ഇഹലോകജീവിതത്തിൽ നമ്മുടെ കർത്താവു് മറ്റൊരവസരത്തിലും കോപിച്ചതായിട്ടു നാം കാണുന്നില്ല. എല്ലാ പാപികളോടും താൻ ക്ഷമിച്ചു. ശീമോന്റെ ഭവനത്തിൽ താൻ ഭക്ഷണത്തിനിരിക്കുമ്പോൾ വേശ്യാസ്ത്രീ വന്നു് തന്റെ പാദങ്ങളിൽ തൈലാഭിഷേകം ചെയ്തു. കർത്താവു് അവളോടു് സ്ത്രീയേ, നിന്റെ പാപം മോചിച്ചിരിക്കുന്നു എന്നാണു കല്പിച്ചതു്. സത്യവിശ്വാസം പാലിക്കുന്ന സഭയാണു നമ്മുടേതു്. നാം ഓരോരുത്തരും സഭയുടെ അംഗങ്ങളാണു്. ആകയാൽ സഭയാകുന്ന ഊർശ്ലേമിന്റെ മതിലിൽ നാമെല്ലാവരും ജീവനുള്ള കല്ലുകളായി പണിയപ്പെടണം. അപ്പോൾ ഊർശ്ലേമിന്റെ മതിലുകൾ പണിയപ്പെടും.

ഇപ്പോൾ നമുക്കു് നിങ്ങൾ തെരഞ്ഞെടുക്കുവാൻ പോകുന്ന പിൻഗാമിയെ കാണിച്ചുതരണമേ എന്നു ദൈവത്തോടു പ്രാർത്ഥിക്കണം. ദൈവഹിതപ്രകാരം നമുക്കു് ഒരു പിൻഗാമിയെ നിങ്ങൾ തെരഞ്ഞെടുക്കണം.

(1962 ജൂൺ ലക്കം 'മലങ്കരസഭ'യിൽനിന്നു്)

"മലങ്കരസഭക്കു്"

സർവവിധ മംഗളങ്ങളും ആശംസിക്കുന്നു

*A Welwisher*

THE MALANKARA SABHA
Licence No. 475 Dated 11th April 1946—Registered No. K. 24



Edited, Printed and Published by the Rev. Fr. T. C. Jacob at the Catholicate Press, Kottayam